# ശ്രീ വിദ്യാധിരാജ ഭജനാവലി

[അനുബന്ധം – 2]

ദർശനം, ദിവ്യദർശനം



ഓം ഹ്രീം നമോ ഭഗവതേ
സർവജ്ഞായ പ്രഭൂണാം പ്രഭവേ
ശ്രീ വിദ്യാധിരാജായ നമഃ

—പ്രൊ. എ. വി. ശങ്കരൻ—



ദർശനം
പബ്ലിക്കേഷൻസ്
എറണാകുളം മേഖല

## വിദ്യാധിരാജനെയും ഭജനാവലിയെയുംപററി–

കാവി വസ്ത്രമില്ല, കമണ്ഡലുവില്ല, തലമുണ്ഡനം ചെയ്തിട്ടില്ല. വിശാലമായ നെററി, ഇരുവശത്തും ഒഴകി കിടക്കുന്ന നരനിറഞ്ഞ തലമുടി, പൗർണ്ണമിച്ചന്ദ്രനെ വെല്ലുന്ന പുഞ്ചിരി, ഹിമധവളമായി മാറുമറഞ്ഞു വയററിലൊതുങ്ങുന്ന താടി, ഒരു സാധാരണ രുദ്രാക്ഷമാല, വിരലിൽ ഇരുമ്പുമോതിരം, അതുകൊണ്ടു താളം കൊട്ടി ഭട്ടാരികാസ്തവങ്ങരം മനസ്സിൽ ധ്യാനിക്കുമ്പോഴും പരിസരലോകത്തെ വിനോദ ദൃഷ്ട്യാ കണ്ടുരസിക്കുന്ന നർമ്മപ്രിയനായ നാട്ടുകാരണവർ. സകല ജീവജാലങ്ങളേയും സ്നേഹം ചൊരിയുന്ന ദൃഷ്ടികൊണ്ടുമയക്കി പാർശ്വവർത്തികളാക്കുന്ന ദൈവസമസമീപനം. ഷൺമുഖദാസനായിത്തുടങ്ങി ബാലഭട്ടാരകനായി മാറിയ യുഗപ്രഭാവൻ. ശ്രീ ചക്രസ്ഥിതയായ ത്രിപുരസുന്ദരിയുടെ വത്സലപുത്രൻ. അതാണ് ശ്രീ വിദ്യോപാസകനായ വിദ്യാധിരാജചട്ടമ്പിസ്വാമി തിരുവടികരം ! കീർത്തികാം കാംക്ഷിക്കാതെ, പ്രശംസകളെ നിരാകരിച്ച്, അവതാരപുരുഷനെന്നു പറഞ്ഞു സമീപിച്ചവരെ വികൃതഹാസം കൊണ്ടു പലായനം ചെയ്യിച്ച്, ''ലോകാഃ സമസ്താഃ സുഖിനോഭവന്തു'' എന്ന ആപ്തവാക്യം അന്വർത്ഥമാക്കിയ ആ മഹാത്മാവിനെപ്പററിയുള്ള ഈ ഭജനാവലി 'ദർശന'ത്തിൻെറ പ്രഥമ പ്രസിദ്ധീകരണത്തിൻെറ വിപുലീകരിച്ച പതിപ്പാണ്.

സാഹിത്യ രസികത കൊണ്ടു ഹൃദ്യവും, അനവദ്യവും ഭക്തിദ്യോതകവും, ലളിതസുന്ദരവും, സംഗീതസാന്ദ്രവുമായ ഈ ലഘുകൃതികൊണ്ടു ഞങ്ങരം സ്വാമി തിരുവടികളുടെ തൃപ്പാദങ്ങളിൽ അക്ഷരപുഷ്പാഞ്ജലി ചെയ്തു കൊള്ളട്ടെ !

എം. കെ. കെ. നായർ
പ്രഥമ രക്ഷാധികാരി, ദർശനം

Malayalam

**Vidyadhiraja Bhajanavaly**

(Anubandham-2)

Bhajana Songs

by Prof. A. V. Sankaran

First Published in 1992 May 1

Copies 1000

PRINTED AT SAHITHYA PARISHATH PRESS, ERNAKULAM

PRICE-15

Published by

Darsanam Publications, Ernakulam Meghala.

Distributors

Darsanam, Saroj Niwas, Mangalam lane

Sasthamangalam, Thiruvananthapuram-695010

Phone-61721

# ശ്രീ വിദ്യാധിരാജ ഭജനാവലി

(ഭജന ഗാനങ്ങൾ)

പ്രൊഫ. എ. വി. ശങ്കരൻ

വിതരണം
ദർശനം
തിരുവനന്തപുരം

# ആമുഖം

'ദർശനം' ഇതിനുമുമ്പ് പ്രകാശിപ്പിച്ച വിദ്യാധിരാജ ഭജനാവലിയിലും അതിന്റെ ഒന്നാം അനുബന്ധത്തിലുമായി 140–ഓളം ഭജനഗാനങ്ങളും സ്തവങ്ങളും ചേർത്തിരുന്നു. ഇപ്പോൾ 60– ൽ അധികം ഗാനങ്ങൾ ഉൾപ്പെടുത്തി പ്രസിദ്ധം ചെയ്യുന്ന രണ്ടാമത്തെ അനുബന്ധമാണിത്. ശ്രീവിദ്യാധിരാജ മഹാപ്രഭുവിനെ ഉപാസിക്കുന്ന ഭക്തജനങ്ങളും ഭജനസംഘങ്ങളുമെല്ലാം ആരാധനാപൂർവ്വം ആലപിച്ചുവരുന്നതു് ഈ സമാഹാരങ്ങളിലെ ഗാനങ്ങളാണ്. ശ്രീ. ടി. എൻ. ഉപേന്ദ്രനാഥക്കുറുപ്പിനുപുറമെ ജസ്റ്റീസ് കുമാരി പി. ജാനകിഅമ്മ (റിട്ട.) കൂടെ ഈ സംഘടനയുടെ രക്ഷാധികാരസ്ഥാനം സ്വീകരിച്ചതിനുശേഷം സ്വാമിതിരുവടികളുടെ സന്ദേശങ്ങൾക്ക വ്യാപകമായ പ്രചാരം സിദ്ധിച്ചു തുടങ്ങിയിട്ടുണ്ട്. ആ സ്ഥിതിക്ക് ഇനിയും ഈ അനുബന്ധങ്ങളുടെ അനുക്രമണികവർദ്ധിക്കാനാണിടവരിക. അതിൽ ഞങ്ങൾക്ക് അതിയായ സന്തോഷമുണ്ട്.

ശ്രീവിദ്യാധിരാജ സ്വാമിതിരുവടികളുടെ അനന്യഭക്തനും പണ്ഡിതകവിയുമായ പ്രൊ. എ. വി. ശങ്കരൻ രചിച്ചതും ദർശനം പ്രസിദ്ധീകരിച്ചിട്ടുള്ളതുമായ ഈ ഗാനങ്ങൾ, സ്തവങ്ങൾ, മററു പ്രബന്ധ കവിതാസമാഹാരങ്ങൾ എന്നിവയുടെ വിവരം അന്യത്ര ചേർത്തിട്ടുണ്ട്.

ഉദാരമതികളും സൽക്കർമ്മനിരതരുമായ സജ്ജനങ്ങളുടെ സഹകരണം കൊണ്ടാണ് ഞങ്ങൾക്ക് ഈ വിധത്തിൽ പ്രവർത്തിക്കാൻ കഴിഞ്ഞിട്ടുള്ളതു്. അവർ ഓരോരുത്തരോടുമുള്ള ഞങ്ങളുടെ സ്നേഹമധുരമായ കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

എൻ. ഗോപിനാഥൻനായർ
ജനറൽ സെക്രട്ടറി, 'ദർശനം'

# പ്രസ്താവന

പരമഭട്ടാരക ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ഉപാസന യിൽ തത്പരന്മാരായ ഭക്തജനങ്ങൾക്കുവേണ്ടി 'ദർശനം' എന്ന സംഘടന, 'വിദ്യാധിരാജഭജനാവലി' എന്ന പേരിൽ ഒരു മുഖ്യ പുസ്തകവും, ഒരനുബന്ധവും ഇതിനകം പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഇപ്പോൾ പ്രസിദ്ധീകരിക്കുന്ന ഈ പുസ്തകം രണ്ടാമത്തെ അനുബ ന്ധമാണ്.

മുഖ്യപുസ്തകത്തിലും ഒന്നാമനുബന്ധത്തിലും ഗാനങ്ങൾക്കു മാത്രമേ ക്രമനമ്പറുകൾ ഇട്ടിരുന്നുള്ളു. ചില സ്തവങ്ങൾക്കും മററും ക്രമനമ്പർ ഒഴിവാക്കിയിരുന്നു. എന്നാൽ അവയും കൂടെ പരിഗ ണിച്ചു കൊണ്ടാണ് രണ്ടാമനുബന്ധമായ ഈ പുസ്തകത്തിൽ ഗാന ങ്ങൾക്കും സ്തവങ്ങൾക്കും നമ്പറുകൾ ചേർത്തിരിക്കുന്നത്. അങ്ങ നെയാണ് എല്ലാം ചേർന്ന് 203 ആയിട്ടുള്ളത്.

സോപാനശൈലിയിൽ പാടാവുന്ന ഗാനങ്ങളെ ഒരിടത്തു ചേർക്കുന്നതിനുവേണ്ടി ഒന്നാമനുബന്ധത്തിൽ പ്രസിദ്ധപ്പെടുത്തി യിട്ടുള്ള മൂന്നു ഗാനങ്ങൾ ക്രമനമ്പർ വീണ്ടും കൊടുക്കാതെ ഇതിൽ ചേർത്തിട്ടുണ്ട്.

ഈ അനുബന്ധത്തിൽ ആദ്യം കൊടുത്തിട്ടുള്ള ''വിദ്യാധിരാജ സുപ്രഭാതം'' ഗാനാത്മകമായ ഗദ്യമാണ്.

മൂന്നാമത്തെ ഒരനുബന്ധം കൂടി തയ്യാറായി വരികയാണ്. ദർശനത്തിലെ ഭട്ടാരകഭക്തജനങ്ങളിൽ നിന്ന് എഴുതിക്കിട്ടിയ മധുരഗാനങ്ങളാണ് അതിൽ ചേർക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളത്.

പ്രസ്താവനയുടെ ഭാഗമായി ''പരമഭട്ടാരനേ വെൽക !'' എന്ന കവിത കൂടി താഴെ കൊടുക്കട്ടെ :—

ശമദമഗുണാകര ! ശമലദളനക്ഷമ !
പരമഭട്ടാരനേ ! വെൽക !

അസമത്വ ഭാവനകളഭിമാന വിക്ഷതികൾ
അടിമുടിയനാചാരവിനകൾ

മുടിയഴിച്ചിവിടത്തിലലറിത്തകർത്തുകൊ-
ണ്ടതിവികടനൃത്തം ചവിട്ടി
കാടായി മാററിയൊരു നാടിതിനു മോചനം
നേടിക്കൊടുപ്പതിന്നായി.
ഇരുളിൻെറ മാറത്തു ശരമാരി പൊരിയുന്നൊ-
രറിവിൻെറ ദീപശിഖയേന്തി
അവനിയുടെ മാർത്തട്ടിലലിവിൻെറ കളിരിയലു-
മഴകിൻെറയലയെന്ന പോലെ
അടിവച്ചു പതറാതെ മുന്നോട്ടു നടകൊണ്ട
പടുതരയമീന്ദ്രനേ വെൽക !

അഭിനവതഥാഗത ! സിതഭസിതഭൂഷണ !
പരമഭട്ടാരനേ ! വെൽക !

ഉടയാടകൾക്കില്ല കാഷായ കടുവർണം
അമലധവളാംബരം മാത്രം
പരിധാനമാക്കിയും പഴയകുടയേന്തിയും
നാടിൻെറ സിരകളിലൂടെ,
വെളുവെളെ വെളുത്തതാം താടിയും മീശയും
ജടയും കരത്താൽത്തലോടി
ഉലകൊരു കളിപ്പറമ്പായിട്ടു കണ്ടു നീ
ലീലയാ കാലം കഴിക്കെ,
ഉൾക്കണ്ണു മങ്ങിയൊരു ബഹുജനമറിഞ്ഞില്ല
താവകം സർവജ്ഞഭാവം !
അറിയുന്നു ഞങ്ങളതു പറയുന്നു ഞങ്ങളതു
നിറയുന്ന കണ്ണുകളോടും.

ക്ഷേത്രജനകുമുദവന പൂർണകലാനിധേ !
പരമഭട്ടാരനേ ! വെൽക !

വ്യാസനും ശങ്കരനുമൊരുമിച്ചു സാദരം
വന്നു വസിച്ചിതോ നിന്നിൽ
മൂലഭാഷ്യങ്ങൾ തന്നാഴവും വിസ്തൃതിയു-
മൊരിടത്തു കണ്ടു രമിപ്പാൻ !

ഞങ്ങൾക്കു നിൻ ചരിതമാനന്ദരസസാന്ദ്ര-
തുംഗശുഭഗംഗാ പ്രവാഹം !
ഹരിചരിതബന്ധുരം ! പരമഗതിദായകം !
ചതുരംഗശോഭാനിദാനം !
നിന്നെയനുവാസരമുപാസിക്കുമെങ്ങളിൽ
കലകളോരോന്നും പകർന്നു
തരിക, മധുരോദാരമന്ദസ്മിതത്തിനാ-
ലഴലുകളൊഴിക്കും പുരാനേ !

കലിമല തമസ്തോമ ചണ്ഡാംശുബിംബമേ !
പരമഭട്ടാരനേ ! വെൽക !

ഞങ്ങൾതൻ ഹൃദയത്തിൽ നിരുപാധികം നിഗമ-
സാരാംശമേ ! നീ ലസിക്കെ
അപരിമിത ഭൂതിയാൽ പൂർണ്ണമാം നാകമായ്
പരിണമിച്ചീടുന്നു ഗേഹം !
ആതൃണഗിരി പ്രവരമാനരപിപീലികം
മിത്രങ്ങളേവരും പാരിൽ !
ഭാവങ്ങളത്രയും സത്വഗുണസംസ്കാര-
സുരഭിലാരാമസുമങ്ങൾ !
ക്ലേശങ്ങളഖിലങ്ങളവസാന രമ്യങ്ങൾ
മൃത്യുഞ്ജയം ഫണിതിജാലം !
ഇല്ല ഭവഭീതിയിനിയില്ല സുകൃതക്ഷയം
സംഗവും മുക്തിനിദാനം.
യോഗേശ്വര ! പ്രണതചിന്താമണേ ! അജിത !
പരമഭട്ടാരനേ ! വെൽക !!

പ്രൊ. എ. വി. ശങ്കരൻ

## ആശംസ

പ്രൊഫ. എ. വി. ശങ്കരൻ രചിച്ചിട്ടുള്ള ഭട്ടാരകഭജനാവലിയുടെ രണ്ടാമന്നബന്ധം പന്മനയിൽവച്ചു പ്രകാശനം ചെയ്യുന്ന ഈ അവസരത്തിൽ പ്രസ്തുതഗ്രന്ഥത്തിനും തത്കർത്താവിനും പ്രചാരവും പ്രശസ്തിയും ചാരിതാർഥ്യവും സംജാതമാകട്ടെ എന്നു ഞാൻ സ്വാമിതിരുവടികളോട് ആത്മാർത്ഥമായി പ്രാർത്ഥിക്കുന്നു.

തിരുവനന്തപുരം
9 – 4 – '92.

ടി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്
രക്ഷാധികാരി
ദർശനം

## ആശംസ

ഭക്തശിരോമണിയായ പ്രൊ. എ. വി. ശങ്കരൻ രചിച്ച് പ്രസിദ്ധീകരിച്ച ശ്രീ വിദ്യാധിരാജ ഭജനാവലിയുടെ രണ്ടാമന്നബന്ധമാണിത്. അനിർവചനീയമായ ഭക്തിലഹരിയിൽ ആറാടുവാൻ തക്കപാകത്തിൽ ലളിതമനോഹരമായ ശൈലിയിൽ എഴുതിയതാണ് ഈ കൃതിയിലെ ഭജനയോരോന്നും. ഇവയെല്ലാം അർത്ഥസമ്പുഷ്ടങ്ങളാണ്. തന്നെയുമല്ല, മനഃശ്ശുദ്ധിയ്ക്കുപകരിക്കുന്ന ഭജനഗാനങ്ങൾ ഇന്നത്തെ സ്ഥിതിക്ക് ഒരാവശ്യമാണ്. കവിവരേണ്യനായ പ്രൊഫ. എ. വി. ശങ്കരന് ആയുരാരോഗ്യങ്ങൾ നേരുന്നതോടൊപ്പം ഇനിയും അദ്ദേഹത്തിൽ നിന്നും ഭാഷയ്ക്ക് ഇത്തരം കൃതികൾ ഉണ്ടാകട്ടെയെന്ന് ജഗദീശ്വരനോട് അകമഴിഞ്ഞു് പ്രാർത്ഥിക്കുകയും ചെയ്യുകൊള്ളുന്നു.

ജസ്റ്റീസ് കുമാരി പി. ജാനകിഅമ്മ (റിട്ട.)
രക്ഷാധികാരി
ദർശനം
ശാരദാമന്ദിരം
രവിപുരം റോഡ്

കൊച്ചി – 16
9 – 4 – 1992

# വിശിഷ്ടോദ്യമം

ഭക്തിമഹാചാര്യനായ നാരദനോടു പരമപുരുഷൻ ഇങ്ങനെ അരുളിച്ചെയ്യുന്നു:

നാഹം വസാമി വൈകുണ്ഠേ യോഗിനാം ഹൃദയേ ന തു
മദ്ഭക്താ യത്ര ഗായന്തി തത്ര തിഷ്ഠാമി നാരദ.

(''ഞാൻ സ്വർഗ്ഗത്തിലോ യോഗിയുടെ ഹൃദയത്തിലോ അല്ല വാഴുന്നതു്; പിന്നെയോ എവിടെ എൻെറ ഭക്തന്മാർ എന്നെ വാഴ്ത്തിപ്പാടുന്നുവോ അവിടെയാണ് ഞാൻ.'')

പണ്ഡിതാഗ്രേസരനായ പ്രൊഫ. എ. വി. ശങ്കരൻ പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമികളെ ആധാരമാക്കി രചിച്ചിട്ടുള്ള ഭക്തിഭാവസംവേദക്ഷമങ്ങളായ ഗാനാത്മകകൃതികൾ വായിച്ചപ്പോൾ എൻെറ ഓർമ്മയിൽ ഓടിയെത്തിയതു് മേലുദ്ധരിച്ച പുണ്യവരികളാണ്. പരമമായ ഈശ്വരചൈതന്യത്തെ വാഴ്ത്തിപ്പാടുന്ന മനസ്സുകളിൽ ആ ചൈതന്യം വാഴുന്നതുപോലെതന്നെ തന്നിൽ അന്തർസ്ഥിതമായ അദ്ധ്യാത്മദീപത്തെ കൊളുത്തി ഈശ്വരചൈതന്യപ്രകാശത്തെ സാക്ഷാത്കരിച്ച പുണ്യാത്മാക്കളെ വാഴ്ത്തിപ്പാടുന്ന ചേതസ്സുകളിലും ആ പ്രകാശത്തിൻെറ ശാന്തിപ്രദമായ കിരണങ്ങളും പതിയ്ക്കുമെന്നാണ് എൻെറ ഉറച്ച വിശ്വാസം. മഹാരുദ്രാവതാരമായി കരുതപ്പെടുന്ന ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ അത്തരത്തിലുള്ളൊരു യോഗീശ്വരനാണല്ലോ.

മനുഷ്യരും മൃഗങ്ങളും തമ്മിലുള്ള മുഖ്യവ്യത്യാസം ഏകാഗ്രതയുടെ ശക്തിയിൽ അവർക്കുള്ള അന്തരമത്രെ. ഏകാഗ്രതാശക്തി അത്യല്പംമാത്രമുള്ള മൃഗത്തിനു് ഏറെ നേരം ഒന്നിലും ഒരിക്കൽ മനസ്സു് നിർത്താൻ കഴിയുകയില്ല. പക്ഷേ മനുഷ്യനതു സാധിയ്ക്കും-പ്രത്യേകിച്ചു് തനിക്കിഷ്ടപ്പെട്ട വസ്തുക്കളിൽ. ഇക്കാര്യത്തിൽ മനുഷ്യനെ ഏററവുമധികം സഹായിക്കുന്ന കലയാണു് സംഗീതം. അതു മനസ്സിനെ നിമിഷംകൊണ്ടു് ഏകാഗ്രമാക്കുന്നു. ശ്രീ ചട്ടമ്പിസ്വാമികളുടെ ഉപാസകരിൽ അഗ്രഗണ്യനായ പ്രൊഫ. ശങ്കരൻ രചിച്ചിട്ടുള്ള ശബ്ദാർത്ഥസൌകുമാര്യവും ഭക്തിഭാവവൈശിഷ്ട്യവും തികഞ്ഞ ഗാനകൃതികൾ ഭക്തവൃന്ദത്തിനു ധ്യാനവേളയിൽ

സ്വാമിജിയുടെ ശ്രേഷ്ഠസ്മരണ മനസ്സിലുറപ്പിക്കുവാൻ എത്രമാത്രം സഹായകമാകുമെന്ന് എടുത്തുപറയേണ്ടതില്ല.

മഹാത്മാക്കൾ ഈശ്വരാംശങ്ങളാണെന്നു വിശ്വസിക്കുന്ന ഒരു വ്യക്തിയെന്ന നിലയിലും ഒരെളിയ ഗാനരചയിതാവെന്ന നിലയിലും ഞാൻ പ്രൊഫ. ശങ്കരൻെറ വിശിഷ്ടോദ്യമത്തിനു വിജയമാശംസിക്കുന്നു. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികളുടെ മഹത്ത്വവും സന്ദേശോപദേശങ്ങളും പ്രൊഫ. ശങ്കരൻെറ ഗാനകൃതികളിലൂടെ കൂടുതലായി അറിയപ്പെടുവാനിടയാകട്ടെ !

കൃഷ്ണമന്ദിർ, ടി. സി. ഗോപിനാഥ്
ദിവാൻസ്‌റോഡ്, ബി. ഏ., ബി. എൽ.
എറണാകുളം.

## മംഗളാശംസ

സാക്ഷാൽ ശ്രീ പരമേശ്വരൻെറ അവതാരമൂർത്തിയായ ശ്രീ വിദ്യാധിരാജചട്ടമ്പിസ്വാമി തിരുവടികളെ ആധാരമാക്കി രചിച്ചിട്ടുള്ള ഈ സങ്കീർത്തനങ്ങൾ ഏതൊരു ഭക്തനും വിശിഷ്യാ 'ധർമ്മ' പ്രവർത്തകർക്ക് ഉത്തേജനം നൽകുന്ന ഒന്നാണെന്നുള്ളതിന് യാതൊരു സംശയവുമില്ല. ഈശ്വര കടാക്ഷമുണ്ടെന്നുള്ളതിൻെ ഒരു പ്രത്യക്ഷോദാഹരണമാണ് ഭക്തകവിയായ പ്രൊഫസർ. എ.വി. ശങ്കരൻെറ ഈ കൃതികൾ. ഈ സ്തുതികളിൽ സംസ്കൃതപദങ്ങളുടെ ബാഹുല്യമനുഭവപ്പെടുന്നുണ്ടെങ്കിലും പൊതുവേ, ഇവ മനോഹരവും, ഭക്തിശ്രവണമധുരവും, ഭക്തജനപീയൂഷവും അർത്ഥസമ്പുഷ്ടവുമാണ്. ഈ സദുദ്യമത്തിൽ സംപൂജ്യനായ പ്രൊഫസർക്ക് സർവ്വവിധ മംഗളങ്ങളും ആശംസിച്ചുകൊള്ളുന്നു. ശ്രോതാക്കൾക്ക് ഉൾപ്പുളകമുണ്ടാകത്തക്കവിധം ഒരുക്കിയിട്ടുള്ള ഈ സ്തോത്രസഞ്ചയം നിത്യവും പാരായണം ചെയ്ത് ആത്മസംതൃപ്തി നേടുവാൻ ഭഗവാൻ നമ്മളെ പ്രാപ്തരാക്കട്ടെ. ശ്രീ വിദ്യാധിരാജ സുപ്രഭാതം ധർമ്മ ആരാധകർ മുഖേന കേരളമാകെ പ്രകാശപൂർണ്ണമാക്കുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ എന്ന ശുഭാംശംസകളോടെ.

ധർപുരം ആർ. കെ. ശാസ്ത്രി
1-4-1992 ജയനിവാസ്

# അഭിപ്രായം

മാടക്കപ്പിള്ളിൽ വേണുഗോപാലക്കുറുപ്പ്
വൈസ് പ്രസിഡൻറ് — കൊച്ചി - 16.
എറണാകുളം കരയോഗം — 15-4-1992

കലിയുഗത്തിൽ കീർത്തനങ്ങൾ കൊണ്ടുമാത്രമേ ആത്മസാക്ഷാത്കാരം നേടുവാൻ കഴിയുകയുള്ളു. ഏകാഗ്രബുദ്ധിയോടുകൂടി സ്തോത്രങ്ങളും കീർത്തനങ്ങളും ചൊല്ലുമ്പോൾ മനുഷ്യമനസ്സുകൾ പവിത്രമായിത്തീരുന്നു. തമോഗുണങ്ങൾ നിറഞ്ഞ, രജോഗുണങ്ങൾകൊണ്ട് വഴിതെററിയ മനുഷ്യമനസ്സുകൾക്കുള്ള ഒരേയൊരു മോചനമാർഗം ആത്മാർപ്പണബുദ്ധിയോടുകൂടിയ കീർത്തനാലാപനങ്ങളാണ്.

ആത്മീയമായ ആനന്ദംതേടി തീർത്ഥയാത്ര നടത്തുന്ന ഈശ്വരഭക്തന്മാർക്ക് ഒരു വഴികാട്ടിയായി വർത്തിച്ച അവതാരപുരുഷനാണല്ലോ ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി തിരുവടികൾ. അദ്ദേഹത്തിൻെറ മഹത്ത്വം കാവ്യസൗന്ദര്യമാക്കി മാററിയ ശ്രീ വിദ്യാധിരാജ ഭജനാവലിയുടെ ഈ രണ്ടാമനുബന്ധം പ്രഭാതത്തിൻെറ വശ്യശക്തിയും മനോഹാരിതയും കുളിർമയും സമ്മാനിക്കുന്നു.

സ്വജീവിതംതന്നെ വിദ്യാധിരാജഭജനയാക്കി മാറിയ പ്രൊ. എ. വി. ശങ്കരനാണ് ഈ കീർത്തനങ്ങളുടെ കർത്താവ്. മൂന്നുതരത്തിൽ ഒരു മനുഷ്യന് മഹത്ത്വം നേടാൻ കഴിയുമെന്ന് ഡോ. രാധാകൃഷ്ണൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. 1. മഹാന്മാരുടെ പ്രവൃത്തികൾ അനുകരിച്ച് ജീവിച്ചുകൊണ്ട്. 2. മഹാന്മാരുടെ സന്ദേശം സമൂഹത്തിൽ പ്രചരിപ്പിച്ചുകൊണ്ട്. 3. സ്വയം മഹാന്മാരായിത്തീർന്നുകൊണ്ട്. ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ സ്വയം മഹാത്മാവായി മാറിയ മഹാപുരുഷനാണ്. അദ്ദേഹത്തെക്കുറിച്ച് കീർത്തനങ്ങൾരചിച്ച പ്രൊ. എ. വി. ശങ്കരൻ മഹാന്മാരുടെ സന്ദേശങ്ങൾ പ്രചരിപ്പിച്ച് മഹത്ത്വത്തിൻെറ ഗോപുരത്തിലേയ്ക്ക് നടന്നുനീങ്ങിക്കൊണ്ടിരിയ്ക്കുന്ന ജ്ഞാനയോഗിയാണ്.

മതാചാര്യനായ ശിവാനന്ദസ്വാമികൾ ചോദിയ്ക്കുകയുണ്ടായി, "കുറേതിന്നുക; കുറേ കുടിക്കുക; അല്പം ചിരിക്കുക; അതിലുമധികം കരയുക; ഇങ്ങനെ ഒരു പുഴുവിനെപ്പോലെ നാം ജീവിച്ചാൽ മതിയോ ?" പോരാ; പുഴുക്കളായി ജീവിച്ചുകൊണ്ടിരിക്കുന്ന നമുക്ക് ആത്മീയവിജ്ഞാനം നേടി അനന്തസർപ്പങ്ങളായി മാറണം; വാസുകിമാരായിത്തീരണം; അതിന് നമ്മെ സഹായിക്കുന്ന വിശിഷ്ടഗ്രന്ഥമാണ് ശ്രീ വിദ്യാധിരാജ ഭജനാവലി.

എം. പി. രവീന്ദ്രൻനായർ
പ്രിൻസിപ്പൽ
എൻ. എസ്സ്. എസ്സ്.
ഹയർസെക്കൻററിസ്കൂൾ, തൃപ്പൂണിത്തുറ

ശ്രീമംഗലം
രാമങ്കരി
19-4-1992

# ശ്രീ വിദ്യാധിരാജ തീർത്ഥപാദപ്രണാമം

ഈ ആധുനിക ആററം യുഗത്തിൽ, മനുഷ്യരാശിക്ക് ആത്മ ശാന്തി നൽകുന്നതിന് അടിസ്ഥാന ബീജാവാപം നടത്തിയ പരമ ഭട്ടാരക വിദ്യാധിരാജ തീർത്ഥപാദ ശ്രീ ചട്ടമ്പിസ്വാമി തിരുവടി കൾ കേരളത്തിൻേറതെന്നല്ല, ഭാരതത്തിൻേറതെന്നല്ല, ലോകത്തി ലുള്ള സമസ്ത ജീവരാശികളുടേയും പ്രണേതാവും, പ്രണയിതാവു മാണ്. ഭട്ടാരക പരിലാളനസുഖമനുഭവിച്ച് സാർവ്വഭൗമനായും പരോപകാരിയായും പരിലസിച്ചിരുന്ന ദിവംഗതനായ ശ്രീ. എം. കെ. കെ. നായരുടെ വിദഗ്ധോപദേശങ്ങളനുസരിച്ച് വളർന്നുവന്ന "ദർശനത്തിൻെറ" സത്സംഗപരിപാടികൾക്കുപ യുക്തമാകുംവിധം, ഇപ്പോഴത്തെ അദ്ധ്യക്ഷനും, പണ്ഡിതവരേ ണ്യനും, ഋഷിതുല്യനും ഭട്ടാരകഭക്ത മഹാകവിയുമായ പ്രൊഫ: എ. വി. ശങ്കരൻെറ ഹൃദയനികടത്തിൽ പൊട്ടി വിടർന്ന ബഹു വർണ്ണസൂനങ്ങളുടെ സമാഹാരമായ വിദ്യാധിരാജ ഭജനാവലി യുടെ ഈ രണ്ടാം അനുബന്ധം അനന്യമായ ഹൃദയാനന്ദവും സംഗീത ലഹരിയും ഭക്തിയും ഉദ്യോതിപ്പിക്കുമെന്നുള്ളതു തീർച്ചയാണ്.

"ആനന്ദനാട്ടിലെത്തമ്പുരാനെ" പ്രകീർത്തിക്കുന്ന ഈ ഭക്തി ഗാനസുധ സമസ്തലോക ക്ഷേമത്തിനും, ഐശ്വര്യത്തിനും നിദാന മാണ്. ഈ ഗ്രന്ഥം വിദ്യാധിരാജ പ്രസ്ഥാനത്തിൻെറ ആധാര ശിലകളിൽ അദ്വിതീയ സ്ഥാനത്തു് വിരാജിക്കട്ടെ എന്നാശംസി ക്കുകയും ദർശനത്തിൻെറ ഉപജ്ഞാതാവ് മഹാകവി പ്രൊഫ: എ. വി. ശങ്കരന് ആയുരാരോഗ്യ സമ്പത്സമൃദ്ധി നിർലോപം നൽകേണമേ എന്ന് "തമ്പുരാനോട്" അപേക്ഷിക്കുകയും ചെയ്തു കൊള്ളുന്നു. അതോടൊപ്പം ദർശനത്തിൻെറ എറണാകുളം ഡിസ്ട്രിക്ട് സംഘാടകരിൽ അദ്വിതീയരും സ്വാമിതിരുവടി കളെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ആരാധിച്ച നിത്യപൂജ നൽകി

വരുന്നവരും ഈ ഗാനസുധയുടെ അച്ചടിയിലും പ്രസിദ്ധീകരണത്തിലും അശ്രാന്തപരിശ്രമം ചെയ്തു വരുന്നവരുമായ ശ്രീ കാശിമഠം പി. നീലകണ്ഠപിള്ളയേയും അഡ്വക്കേററ് ചിറക്കടവ് ശ്രീ. പി. കെ. ശിവദാസൻനായർ അവർകളേയും ഇത്തരുണത്തിൽ പ്രത്യേകം അഭിനന്ദിച്ചു കൊള്ളുന്നു.

എല്ലാ ഭവനങ്ങളിലും സന്ധ്യാവേളയിൽ കുടുംബാംഗങ്ങൾ ഒന്നിച്ചിരുന്നു ഈ ഗാനസുധ ആലപിച്ചാൽ പല അത്ഭുത സിദ്ധികൾ കൈവരിക്കുമെന്നും കുടുംബാംഗങ്ങളുടെ ആരോഗ്യത്തിനും ഐശ്വര്യത്തിനും ജീവന്മുക്തഭാവത്തിനും ഇടവരുത്തുമെന്നും അവർക്ക "നിത്യസത്യമുക്തി" ലഭിക്കുമെന്നും തീർച്ചയാണ്.

ഈ ഉപഹാരം ഭക്തജനങ്ങൾക്ക് ആത്മീയവീര്യവും ചൈതന്യവും തേജസ്സും വളർത്തി ശാന്തിയും സമാധാനവും മോക്ഷമാർഗവും നൽകട്ടെ എന്നു് അകമഴിഞ്ഞു് പ്രാർത്ഥിക്കുന്നു.

ഓം ശാന്തി: ശാന്തി: ശാന്തി:

# സ്മരണാഞ്ജലി

(കാശിമഠം പി. നീലകണ്ഠപ്പിള്ള, തലവടി)

വിദ്യാധിരാജ (ചട്ടമ്പിസ്വാമി) സാഹിത്യം അസുലഭ സൗരഭ്യം പരത്തുന്ന സാരസ്വത മഞ്ജരിയാണ്. ഭജനാവലിയുടെ ഈ രണ്ടാം അനുബന്ധത്തോടെ 200—ൽ പരം ഭക്തിബന്ധുരങ്ങളായ സങ്കീർത്തനങ്ങളാൽ ഗായക കവി, ഹൃദയേശ്വരനായ ശ്രീ ചട്ടമ്പി സ്വാമി തിരുവടികളെ പുളകിത ഗാത്രനാക്കുക തന്നെ ചെയ്യും. വാല്മീകിയും വാല്മീകി രാമായണവും മഹാഭാരതവും മഹാത്ഭുതങ്ങളായി നിലകൊള്ളുന്നതുപോലെ തന്നെ ചട്ടമ്പിസ്വാമി തൃപ്പാദങ്ങളും ചട്ടമ്പിസ്വാമി സാഹിത്യവും അന്യാദൃശമായ വ്യക്തിത്വം പുലർത്തുകയും എക്കാലത്തും അനന്വയ പ്രതിഭാസമായി വിരാജിക്കുകയും ചെയ്യുമെന്നുള്ളതു് നിസ്തർക്കമാണ്.

ഈ വിദ്യാധിരാജ ഭജനാവലി ദ്വിതീയാനുബന്ധത്തിന്റെ മുദ്രണബാധ്യതയുടെ ഒരു ഘട്ടം ഏറ്റെടുക്കുവാൻ എനിക്കു പ്രചോദനം നൽകിയതു് പിതാവായ യശ:ശരീരനും, സന്മാർഗ്ഗചിന്താപഥികനുമായ മഴവഞ്ചേരിയിൽ കേശവപിള്ള പരമേശ്വരൻപിള്ളയുടെ സജീവസ്മരണയാണ്. ഉന്നതാദർശദീപ്തമായ എളിയ ജീവിതവും പ്രശസ്തിയോടുള്ള വിരക്തിയും ചേർന്ന പക്വമായ ആർഷപാരമ്പര്യമായിരുന്നു അദ്ദേഹത്തിന്റേതു്. ഇതുതന്നെയാണല്ലോ സ്വാമിതിരുവടികളുടെ ജീവിതത്തിലൂടെ നമുക്കു ലഭിക്കുന്ന ദിവ്യദർശനവും. പിതാവിനെ സ്മരിക്കുമ്പോൾ ഗുരുക്കന്മാരായ തലവടി നെല്ലിക്കോട്ടു് കേശവപിള്ളയെയും പൂഞ്ഞുറ കൊച്ചുകേശവപ്പണിക്കരാശാനെയും കൂടാതെ കുലപൂർവീകരായ നാലാങ്കൽ പത്മനാഭപിള്ളയെയും ചാലുങ്കൽ കിട്ടുയിയാശാനെയും അയൽവാസിയും അദ്ധ്യാപകനുമായ തലവടി കൃഷ്ണപിള്ളശാസ്ത്രി (അമ്പളിയമ്മാവൻ)യെയും സാദരം സ്മരിക്കുവാൻ ഞാൻ ബാധ്യസ്ഥനാണ്. മഹേശ്വരാവതാരമായ പരമഭട്ടാരക തിരുവടികൾ സ്വന്തം പാദസ്പർശത്താൽ പവിത്രമാക്കിയ തലവടിയിൽ ആ ദിവ്യജോതിസ്സിന്റെ പ്രഭാപൂരമേറ്റ് തിളങ്ങിയ ഏറെ ശിഷ്യന്മാരും ഉണ്ടായിരുന്നു എന്ന സംഗതിയും സ്മർത്തവ്യമത്രെ.

മനുഷ്യനെ മനുഷ്യനായിക്കാണാനുള്ള സമവീക്ഷണവും, സർവ്വചരാചരങ്ങളിലും അദമ്യമായ സ്നേഹവായ്പും, അഹിംസയുടെ ആത്യന്തിക ശക്തിയും ഭാവിതലമുറയ്ക്കുപയുക്തമാകുമാറ് പൂർണസദൃശം പ്രകടമാക്കിയ ശ്രീചട്ടമ്പിസ്വാമി തിരുവടികളുടെ ധർമ്മപുന:സ്ഥാപന പ്രയത്നങ്ങൾ 'ഭുവനം ഏകഭവനം' എന്ന തത്വസംഹിതയിലേക്ക് ജനങ്ങളെ നയിച്ചുകൊണ്ടിരിയ്ക്കുന്നു. ഈ വിദ്യാധിരാജയുഗപ്പിറവിയിൽ "അണ്ണാൻകുഞ്ഞും തന്നാലായതു്" എന്ന ചാരിതാർത്ഥ്യത്തോടെ ഞാൻ അഞ്ജലീബദ്ധനായി നിൽക്കുന്നു !

ഗ്രന്ഥപ്രചരണം വഴി സ്വാമിതിരുവടികളുടെ ചിന്താബന്ധുരമായ കർമ്മപരിപാടികൾ നാട്ടുകാർക്ക് പരിചയപ്പെടുത്തുവാനുള്ള ഒരു സംരംഭത്തിൻെറ ഭാഗമായിട്ടാണ് "ദർശനം" ഈ ഗ്രന്ഥം കാഴ്ചവയ്ക്കുന്നതു്.

## അനുഗൃഹീത ഭാരതം

ഏലൂരിൻെറ പുണ്യദേശികനും യശശരീരനുമായ എം. കെ കെ. നായരും, ഭട്ടാരോപാസക സംഘടനയായ ദർശനവും നവകേരള പിതാമഹനായ ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ രണ്ടു വരദാനമാണ്. കേരളത്തിൻെറ മാത്രമല്ല ഭാരതത്തിൻെറ മൊത്തം സാംസ്കാരികവും വ്യാവസായികവുമായ നവോത്ഥാനത്തിനു് അനുഗൃഹീത ശിഷ്യോത്തംസമായ എം. കെ കെ. നായർ ഏലൂരിൽ നാന്ദികുറിച്ചപ്പോൾ സ്വാമിതിരുവടികളുടെ ആത്മീയ ശിഷ്യനായ പ്രൊ. എം. വി. ശങ്കരൻ നേതൃത്വം നൽകിയ 'ദർശനം' ആദ്ധ്യാത്മിക കേരളത്തിനു് അവാച്യമായ ദിവ്യദർശനം നൽകി വിരാജിക്കുന്നു. ഈ പ്രക്രിയയിൽ ഏലൂർ നിവാസികൾക്കുള്ള കൃതജ്ഞത ദർശന സത്സംഗ പരമ്പരയിലൂടെ പ്രദർശിപ്പിക്കുവാൻ ശ്രീ വിദ്യാധിരാജ ജനാവലി പ്രയോജകീഭവിക്കട്ടെ.

ഏലൂർ
13-4-92

എസ്. ശിവശങ്കരപിള്ള, പെലിൽ
ദർശനം യൂണിററ് സംഘാടകൻ

# സമർപ്പണം

1924 മെയ് 5-ാം തീയതി (1099 മേടം 23) പകൽ 3 മണിക്ക് പന്മന പ്രാക്കുളം സി. പത്മനാഭപിള്ള സ്മാരക വായനശാലയിൽ വച്ച് പരമഭട്ടാരക വിദ്യാധിരാജ ശ്രീ ചട്ടമ്പിസ്വാമിതിരുവടികൾ മഹാസമാധിയടഞ്ഞതിനുശേഷം, അദ്ദേഹത്തിന്റെ ആരാധകരിൽ അഗ്രഗണ്യനീയനും തിരുവിതാംകൂർ ദേശീയ സ്വാതന്ത്ര്യ സമര പ്രക്ഷോഭണ പ്രക്രിയയുടെ നട്ടനായകത്വം പിന്നീട് വഹിച്ചിരുന്നയാളും യശോധനനും യശഃശരീരനും പുണ്യാത്മാവുമായ ശ്രീ കമ്പളത്തു ശങ്കുപ്പിള്ള അവർകളുടെ കൈകാര്യകർത്തൃത്വത്തിൽ, സ്വാമിതൃപ്പാദങ്ങൾ മുൻപിനാലെ ബോദ്ധ്യപ്പെടുത്തിക്കൊടുത്ത ഒരു കാവിന്റെ മദ്ധ്യത്തിൽ ഭൂഗർഭത്തിൽ പരിപാവനമായ ഗുരുപാദവിഗ്രഹം കുടിയിരുത്തുകയും, പിന്നീട് ഒരു ശിവലിംഗ പ്രതിഷ്ഠ നടത്തുകയും ചെയ്തതു് സർവവിദിതമാണല്ലോ. ഈ ക്ഷേത്രം ശ്രീബാല ഭട്ടാരകേശ്വരക്ഷേത്രം എന്നറിയപ്പെടുന്നു. ഇവിടെയ്ക്ക് എല്ലാവർഷവും സ്വാമിതിരുവടികളുടെ സമാധി വാർഷികത്തോടനുബന്ധിച്ച് കേരളജനത തീർത്ഥാടനം നടത്തുന്ന കാഴ്ച ആനന്ദാസ്പദമായ വസ്തുതയാണ്. സ്വാമിതൃപ്പാദങ്ങളെ മഹേശ്വരാവതാരമായി കരുതി ആരാധിക്കുന്ന ഉപാസകർക്ക് ഈ ക്ഷേത്രവും പരിസര പ്രദേശവും പുളകോദ്ഗമകാരിയാണ്.

ഈ തിരുസന്നിധിയിൽവച്ച് 1992 മെയ് 4 – ാം തീയതി കാർത്തിക നക്ഷത്രത്തിൽ കൊണ്ടാടുവാൻ പോകുന്ന 68 – ാം സമാധി വാർഷിക ദിനാചരണം പ്രമാണിച്ച് നടത്തപ്പെടുന്ന ചടങ്ങുകൾ മെയ് 1 – ാം തീയതിയായ ഇന്നു് സമാരംഭിച്ചിരിക്കുന്നു. ഇന്നു് പ്രകാശനകർമ്മം നിർവ്വഹിക്കുവാൻ ഉതകത്തക്ക നിലയിൽ എറണാകുളത്തു പ്രവർത്തിക്കുന്ന സമസ്തകേരള സാഹിത്യ പരിഷത്തു വക പ്രസ്സിലെ ഭാരവാഹികളുടെയും ജീവനക്കാരുടെയും നിസ്സീമമായ സഹകരണത്തോടെ അച്ചടി പൂർത്തീകരിച്ചതാണീകൃതി. ഈ ഉദ്യമത്തിൽ സർവ്വാത്മനാ സഹകരിച്ചവർക്കും ദർശന ബന്ധുക്കൾക്കും അകമഴിഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

ഇതിൽ കാണുന്ന ഭജന ഗാനങ്ങളെപ്പററി രണ്ടുവാക്ക്–

ഭക്തോത്തംസവും കവിവരേണ്യനുമായ പ്രൊ. എ. വി. ശങ്കരൻെറ ഹൃദയാരാമത്തിലെ പൂച്ചെടികളിൽ പൊട്ടിവിരിഞ്ഞ വിവിധ വർണ്ണ സുരഭിലങ്ങളായ കുസുമങ്ങളിൽ നിന്നും അനവരതം ഒഴുകിയെത്തിയ തേൻതുള്ളികളാണ് ഇതിലെ ഓരോ ഗാനവും. ആലപിക്കുന്തോറും ഉദാത്തവും അജ്ഞാതവുമായ ഒരു ദാർശനിക ലോകത്തിലേയ്ക്ക് ആലാപനം നടത്തുന്നവരേയും ശ്രോതാക്കളേയും ഒന്നുപോലെ നയിച്ചു കൊണ്ടുപോകുന്ന പ്രത്യേകമായ ദിവ്യശക്തി യുള്ള അനവദ്യമധുരവും അർത്ഥസമ്പുഷ്ടവും ആശയഗംഭീരവും ലളിതമനോഹരവുമായ പദാവലികളുടെ സമഞ്ജസ സമ്മേളനം കൊണ്ട് അനുഗൃഹീതങ്ങളായ വരികൾ നിറഞ്ഞവയാണ് ഈ ഗാനങ്ങളെല്ലാം തന്നെ. പ്രസ്തുത കവിവരേണ്യനിൽ നിന്നും ഭാഷയ്ക്ക് മുതൽക്കൂട്ടായി ഇത്തരം കൃതികൾ ഇനിയും നിർല്ലോപം ലഭിക്കട്ടെയെന്ന് ഹൃദയപൂർവം പ്രാർത്ഥിക്കുന്നു. അതോടൊപ്പം ഒരു സമർപ്പണവും :–

സുന്ദരമൊരു കാവിതന്ത്യവിശ്രമം കൊൾവാൻ
നന്നെന്നു നിരൂപിച്ചു മൊഴിഞ്ഞു ഭവാൻ പണ്ടേ !
നാകലോകത്തെപ്പോലും വെല്ലുമിശ്ശുഭദേശ–
മാകവേ നൂന, മിങ്ങുവന്നിരിക്കുന്നൂ ഞങ്ങൾ
ഭക്തലോകർക്കേകമാശ്രയമാകും പാദ–
പങ്കജദ്വയം തവ കാണുവാൻ, പുണ്യം നേടാൻ.

സുന്ദരമാണീക്കാവു; ശാന്തിദം തേജോമയം
വന്ദനം ഭട്ടാരക ! വന്ദനം യോഗേശ്വര !
വന്ദനം മഹാപ്രഭോ ! വന്ദനം യമീശ്വര !
വന്ദനം കൃപാരാശേ തന്നാലുമനുഗ്രഹം.

സ്വർഗത്തിൽപ്പോലും ലഭ്യമല്ലാത്ത മനഃശാന്തി–
യർഗ്ഗളഹീനം ഞങ്ങൾക്കിങ്ങുനിന്നുണ്ടാകുന്നൂ.
മംഗള വിജ്ഞാനത്തിൻ പ്രദീപ ശിഖയേന്തി–
ശ്ശങ്കരാധികനായിട്ടെത്തിയ മഹേശ്വര !
മാനവർക്കജ്ഞാനത്തെ നീക്കുവാൻ ശ്രമിച്ചൂ നീ
മായമററഹിംസതൻ മന്ത്രസാധനയാലേ !

ശങ്കരവിരചിത ഭജനാവലി തൻെറ
രണ്ടാമതാകുമനുബന്ധത്താൽ മഹാത്മാവേ
അർച്ചിപ്പൂ നിൻ പാദത്തിൽ നവ്യമാമൊരുനറും
പുഷ്പമഞ്ജരി ഭവ്യദർശനസ്ഥരാം ഞങ്ങൾ !!

പന്മന                    അഡ്വ. പി. കെ. ശിവദാസൻനായർ
1-5-1992

## ആദ്ധ്യാത്മീക നവോത്ഥാനം

വടക്കൻ പറവൂരിൽ ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ദിവ്യ ചൈതന്യം പ്രസരിക്കുന്നതിൻെറ പ്രത്യക്ഷലക്ഷണമാണ് ദർശനത്തിൻെറ ഉത്തരമേഖലയിലെ പ്രഥമയൂണിററിവിടെ തുടങ്ങുവാൻ സഹായിച്ചതു്, എന്തെന്നാൽ സ്വാമിതിരുവടികളുടെ, പ്രഗത്ഭ സന്യാസിശിഷ്യനായ ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസരുടേയും പ്രഗത്ഭ ജീവചരിത്രഗ്രന്ഥകാരനായ കെ. ഗോപാലപിള്ളയുടേയും ജന്മസ്ഥലം മറെറാന്നല്ല പറവൂരിൽ ശ്രീ മൂകാംബിക ക്ഷേത്രത്തിലാണ് മറെറാരു ശിഷ്യനായ ബ്രഹ്മശ്രീ വിജയാനന്ദ തീർത്ഥപാദരുടെ (കവിയൂർസ്വാമി) ആവിർഭാവം എന്നതിനു പുറമേ, ഇവിടെയുള്ള പുതിയകാവുക്ഷേത്രത്തിനു സമീപം സ്വാമി തൃപ്പാദങ്ങൾ ഭജനമഠം സ്ഥാപിച്ച് വളരെക്കാലം ആത്മരാമനായി വിരാജിച്ചിരുന്നു. കാലഭേദത്തിലും ഈ ദേശത്തിൻെറ പുണ്യസുകൃതം പരിപക്വമായിതാ വിദ്യാധിരാജയുഗത്തിലും സ്വാമ്യോപാസകന്മാർക്ക് പ്രചാരം സിദ്ധിച്ച ദിവ്യദേശമായി പരിലസിക്കുന്നു. ശ്രീ വിദ്യാധിരാജ ഭജനാവലിയുടെ പ്രചരണത്തിലും ഞങ്ങൾ അനുഗൃഹീതരാകട്ടെ.

വ. പറവൂർ                    അറസ്റ്റൽ പി. എ ശ്രീധരൻപിള്ള
22-4-92                    ദർശനം യൂണിററ് സംഘാടകൻ

# ശുദ്ധിപത്രം

| പേജ് | സ്ഥാനം | വായിക്കേണ്ട വിധം |
|---|---|---|
| 10 | വരി 2 | പരഭിദാ......... |
| 12 | ,, 17 | ശൃണു |
| 18 | ചരണം 8 | ......ഭിക്ഷം |
| 20 | ,, 3 | ആങ്കാരം |
| 21 | ,, 3 | മരത്തിൻ |
| 30 | വരി 6 | നീരാജനം |
| 33 | പല്ലവി | നീ പാരം |
| 50 | ചരണം 2 | ......കോവിലിൽ |
| 54 | ,, 11 | ധരണിതൻെറ |
| 56 | ,, 5 | കീടേഷ്വപി |
| 64 | ,, 1 | വരപ്രദമുദാരം |
| 68 | ,: 3 | മാ തേ വിചാരപരതാ |
| 75 | ,, 1 | വിഷയവിഷധരവിധവ.... |
| 77 | ,, 4 | യതിശേഖരമാനതാവനരതം |
| 85 | ,, 10 | ......തന്നിൽ |
| 86 | വരി 10 | കണ്ഠീരവ |
| 94 | ,, 1 | യാ കുന്ദേന്ദു |
| 97 | ,, 21 | വാതാത്മജം |
| 99 | ,, 13 | സുഗന്ധി• |
| 100 | ,, 11 | ശ്രീ വിദ്യാധിരാജായനമഃ |
| 104 | ,, 5 | സുഖിന (ആദ്യത്തേതു് ഒഴിവാക്കുക). |

# ശ്രീവിദ്യാധിരാജ സുപ്രഭാതം

ഭാവയാമോ വയം പരമഭട്ടാരകം,
പരമഹംസം മുനിം,ചരണസേവാനിരതനിഖില–
ജനകല്യാണവർഷാഘനം, വൃജിനഘനകാന്താര–
ഘോരദാവാനലം, നങ്കാംബികാവാസുദേവാവനീദേവ–
കൂലംകഷ പ്രണയകലശാബ്ധിസംഭൃതപൂർണചന്ദ്രം,
വികച ഹൃദയാംബുജന്യസ്തകാർത്തികേയപ്രഭും,
കേരളക്ഷ്മാതലേ ധർമസംസ്ഥാപനവ്യഗ്രമവതീർണ–
മീശം മഹേശ്വരം, സർവജ്ഞമംബാപതിം,
ബാലനാമാനമതിനിശിതധീഗുണപരാഭൃത–
ഗീഷ്പതിം, പ്രത്യഗ്രശങ്കരം, പ്രതിനവതഥാഗതം,
പ്രീതിരസനിഷ്യന്ദി മന്ദസ്മിതോദാരമധുരമുഖപങ്കജം,
തീർഥപാദം ഗുരും,

കാരുണ്യസാരാർദ്രലോചനയുഗം, സരസവാണീ
ഗുണോദ്ധൂതമാധ്വീസുധാക്ഷീരമാധുര്യമാദോച്ചയം,
കുന്ദശരദിന്ദുഘനസാരഹിമകാശതാരസിത
കുടിലബഹുള ശ്മശ്രുഗംഭീരദർശനം,
ഭസിതാംഗരാഗയുതവിപുലതര–
ഫാലതടമതിനിബിഡ ബന്ധുരജടാഭാരമാജാനുദീർഘ–
തരബാഹുയുഗളം, നിരഘരുദ്രാക്ഷമാലാവിരാജിത–
ഗളം, വിശദവാസോ വസാനമഖിലജ്ഞാനവിജ്ഞാന–
വാരാകരം,

യമനിയമപാലിതബ്രഹ്മചര്യവ്രതം, നിജ-
പരിഭിദാരഹിതസകലഹിതകാരിണം, ധരണിഹരി-
ചന്ദനം, ഭക്തിദം മുക്തിദം, ഭൂരിഭൂതിപ്രദം,
സംസാരസലിലനിധികർണധാരം സതാം, ശ്രീലവേദ-
വ്യാസശങ്കരയതീശ്വരപ്രതിമനിജവൈഭവം,വിമലതര-
പീയൂഷകാന്തിച്ഛടാഗർവസർവംകഷാപൂർവസുഭഗ-
യശസാം നിധിം, സാരസ്യശേവധിം,

മദ്ദളമൃദംഗാദിവിവിധബഹുവാദിത്രവാദന-
കലാനിപുണമണമലനിവാരണം, ഭക്തജന-
കുമുദവനകദനഹരചന്ദ്രമസമസദൃശതപോധന-
നിധാനം,

നാരായണാദിവരശിഷ്യൈരുപാസ്യപദ-
പങ്കേരുഹം, നിഗമവാരാശികലശോദ്ഭവം, ഭുവന-
പുരുസുകൃതസഞ്ചയഫലം വിഹിതമനുജാകൃതിം,
പരിഗൃഹീതചട്ടമ്പിസംജ്ഞം മഹാപ്രജ്ഞമജ്ഞാന-
കട്ടതിമിരഘനനികരത്ധംത്ധാനിലം, മനസി
ബാലാംബയാ കൃതനിലയമലഘുതരപുണ്യാഭിഗമ്യം,
സുരമ്യാശയം, ശയലസിതശൂലഭിദുരാബ്ജരേഖം,
മഹാകോടകാന്താരകന്ദരകൃതാവാസമതികഠിന
യോഗിവരമസമീക്ഷിതവിശേഷാവിശേഷജനസന്താപ.
ദശവദനദാശരഥിമാശ്രിതസഖം, ശ്രിതസുഖം,

വാത്സല്യസൗശീല്യ സൗഹാർദമാധുര്യഗാംഭീര്യ-
ചാതുര്യധൈര്യശൗര്യൗദാര്യസാരസ്യമാസൃണ്യകാരുണ്യ-
ലാവണ്യമൃദുതാദ്യഗണ്യ ഗുണഗണപയോനിധിം,
സർവതന്ത്രസ്വതന്ത്രം, പ്രഭൂതപ്രഭാവം,
കരവിധൃതചിന്മുദ്രമുന്നിദ്രപര-
തത്ത്വമവധൂതമനികേതനം,

ബഹുജൻമസങ്കലിതനിരവധികദുശ്ചരിതദീനാ-
ത്മനാം ശരണമേകം നൃണാം, അനഘസംപ്രീതി-
സംഫുല്ലഹൃത്കമലകൃതലാസ്യനിശ്രേയസശ്രീവിലാ-
സാദിരമ്യാംഗമുന്മൂലിതാനാദിമായാപ്രഭാവം,സുദുസ്സഹ-
ദുരാചാരദൂരാപസാരപ്രതിഷ്ഠാപിത പ്രതിനവയുഗം,
കലിശമലശൈലകുലിശം,

പ്രണതചിന്താമണിം, വിദിതവേദാന്ത-
സിദ്ധാന്തസാരം,കലാവിപുലസാമ്രാജ്യമൂർധാഭിഷിക്തം,
ചിദാനന്ദപീയൂഷരസവിദഗ്രേസരം, നിഷ്പ്രപഞ്ചം
യതിം, സ്വപ്രകാശസ്ഥിതം, വാഗ്ഗേയ-
കാരകം, വാണീശവൈഭവം, വേദാധികാരപ്രപ-
ഞ്ചനപ്രോദ്ധൂതചിരകാലസകലജന-
സദ്ഗ്രന്ഥസൗധപ്രവേശാവകാശാന്തരായം, പ്രമഥിത
സമിന്ധാനസന്താപചിന്താശതാവാസഭൃതാന്തരംഗാ-
ന്തരാനേകവിഷയവിഷസംവേഗമോഹപ്രരോഹം,
കൃതകേതരാമോദവിലസദനുകമ്പാനുസംപാതപൂത-
സ്ഥിരക്ഷേമനിവഹപ്രവാഹാവഹകടാക്ഷാളി-
സംമോക്ഷസംരക്ഷിതചരാചരജഗദ്വലയമവി-
ലയചിദാനന്ദപീയൂഷവാരാശിമഗ്നചേതോയുതം,
ലീലയാ കാലം നയന്തം മഹാപ്രഭും,

പന്മനഗ്രാമജനപുണ്യോദയം സ്വപദ-
വിന്യാസപരിപാവിതാനേകജനപദഗ്രാമപുട-
ഭേദനം, ഹൃദ്ഗ്രന്ഥിഭേദനം, പുരുഷോത്തമം പരം;

വന്ദാമഹേ സുജനമന്ദാരമാത്മസുഖ-
സന്ദാനനിപുണം, സുഖശയിതമനൃനവിദ്യാധിരാജം
നിരാബാധസിദ്ധിപ്രദാതാരമനിശം,

ജയ ജയ ജഗത്പൂജ്യ, ഷൺമത-
വിദാംവര, ഷഡാസ്യപ്രിയ, ഷഡാധാരസഞ്ചാര-
വിഹരണധുരീണാരീണമഹിമജിത പുരാണമുനിനികര,
നവനപരയോഗിജനതാരണപാരായണ, പരാനന്ദ-
കാന്താരകണ്ഠീരവാകുണ്ഠശുഭചരിതവിരചിതപരാ-
നന്ദ, വരിവസിതലോകാംബികാഹസിത ചന്ദ്രാതപ-
പ്രഹൃതബാഹ്യാന്തരാന്ധതമസ, ഭസിതലസദംഗ,
പരികല്പിതാനംഗഭംഗ, മംഗളമഹാജലധിസംഭൃത-
ചിന്താമണേ! ബുധജനശിഖാമണേ! നിരഘഹൃദയ-
കമലദിനമണേ!

പങ്കജശ്രീചോരനേത്രയുഗളം മധുര-
വാത്സല്യമകരന്ദപരിപൂരിതം സദയമുന്മീലയൻ
സപദി ഗമനോദ്യതാമനുഗൃഹാണ വിരളതാരാവലീം
സ്ഫുടസുരഭിനിശ്വാസവാതാം വിഭാവരീം,

ബ്രാഹ്മീം ച വേലാം വിലോകയാലോക-
മാതരമുപസ്ഥിതാം,

ശൃണു ച നൂതനദിനാഗമനമുദ്ഘുഷ്യ-
മാണം സരസതരഗംഭീരസാമുദ്രകല്ലോലപടുപടഹ-
നിര്യന്നിര്യദ്ഘനധ്വാനഘോഷാകുലം;

ജയ ജയ മഹാദേവ! വിശ്വൈകദേശിക!
നിജാനന്ദനിർലീന! യോഗേശ്വരാഞ്ജഃ പ്രസീദ
പ്രസീദ പ്രസീദ പ്രഭോ! സുപ്രഭാതം!

ജയ ജയ ത്രിവിധദുഃഖാവരോധശത-
വാരാശിശോഷണകലാചതുരകാലാനല! പ്രണയ-
പാഥോനിധേ! വചനദൂര! പ്രസീദ
പ്രസീദ പ്രസീദ പ്രഭോ! സുപ്രഭാതം!

ജയ ജയ പരജ്ഞാനവൈരാഗ്യസമ്പത്തി-
വിശ്രാണനപ്രവണ, സമവാപ്തസർവകാമ! പ്രസീദ
പ്രസീദ പ്രസീദ പ്രഭോ! സുപ്രഭാതം!

ജയ ജയ ജഗന്നാഥ! പാണിതല-
നിക്ഷിപ്തബദരസമസംവീക്ഷിതാശേഷതത്ത്വപ്രപഞ്ച!
പ്രസീദ പ്രസീദ പ്രസീദ പ്രഭോ! സുപ്രഭാതം!

ജയ ജയ നിരതിശയനിരവധികസഹജ-
ഗുണനന്ദിതാശേഷവൃന്ദാരതിര്യങ്മനുഷ്യാദിനിഖില-
ജനസന്ദോഹ! ഭ്രമൻ പ്രസീദ
പ്രസീദ പ്രസീദ പ്രഭോ! സുപ്രഭാതം!

ജയ ജയ സമസ്തസുജനഹൃദയാരാമനിരപായ-
മധുസമയമുഗ്ദ്ധാവതാരാഢ്യലോഹോർമികാ-
വിലസദനുപമിതമഹിമയുതസവ്യേതരശ്രീലതർ-
ജനീകാന്തവിഷയ
സമവായപാരാശരിസ്തോമഭജനീയ
ചരണാരവിന്ദ! ഹരി
ചരണസംഭൃതമന്ദാകിനീസലിലനിസ്സീമ-
നിർമലസരസ-
നിജചാരിത്രപാരായണശ്രവണനിരപാസ്ത-
സജ്ജനാംഹസ്സതേ! ആശുതോഷ! പ്രസീദ
പ്രസീദ പ്രസീദ പ്രഭോ സുപ്രഭാതം!

ജയ ജയ ചിദാകാശധാമൻ! ഭരതവസുധാ-
ഭാഗ്യസർവസ്വസീമൻ! സീമാതിഗപ്രണയസദ്ഭക്ത-
ചേതോവിഹാരിൻ! വിശ്വലോകാർത്തിഹാരിൻ!
ഭവകദനജലധിതാരിൻ! അവധൂതവേഷിൻ!
കാപഥദ്വേഷിൻ!!മഹാമഹിമശാലിൻ!
അമൃതപായിൻ! ഭവിക ദായിൻ!
സുകൃതിജനനയനപഥഗാമിൻ! സ്വാമിൻ!
അവസ്ഥാത്രിതയസാക്ഷിൻ! പ്രസീദ
പ്രസീദ പ്രസീദ പ്രഭോ! സുപ്രഭാതം!!

## 141 കേശാദിപാദസ്തുതി

പല്ലവി

നവദശബല നവശങ്കര പരമേശ്വര ഭഗവാനേ!
നങ്കാസുത ഗുഹസേവക നിഗമാത്മാവേ!

ചരണങ്ങൾ

പരിനിർമലവിധുമണ്ഡലസിതമഞ്ജിമയോലും നിൻ
വരജടയെൻ കൺമുന്നിൽകാണാകേണം
സിതഭസിതപ്പൊടിപററിത്തെളിയും നിൻ തിരുനെററി-
ത്തടമെന്നുടെ കൺമുന്നിൽ കാണാകേണം,
കരുണാമൃതമൊഴുകീടും തരുണാ ബുജലളിതംനിൻ
നയനദ്വയമെൻമുന്നിൽ കാണാകേണം,
പദതളിരിണ പണിയുന്നോർക്കകതളിരിൽക്കുളിരേകും
മൃദുളസ്മിതമെൻമുന്നിൽ കാണാകേണം,
വിരിമാറിനൊരഴകിയലും മറയായിട്ടിഴയും നിൻ
മുഖരോമത്തഴ മുന്നിൽ കാണാകേണം (നവദശബല)

അറിവിൻെറ മുദ്രയാലഞ്ചിതമായ് വിലസും നിൻ
കരയുഗളം കൺമുന്നിൽ കാണാകേണം,
താളത്തിൽ പ്രിയതയൊടും തർജനിയൊടു മേളിക്കും
മോതിരമെൻ കൺമുന്നിൽ കാണാകേണം,
ശരദംബുദപടലച്ഛവി ചിതറീടും ധവളാംബര-
പരിധാനം കൺമുന്നിൽ കാണാകേണം,
ലഘുജീവിപ്പരിഷയ്ക്കും പരിരക്ഷണമേകും നിൻ
ജംഘകളെൻ കൺമുന്നിൽ കാണാകേണം,
നഖപഞ്ചകദളസഞ്ചിതരുചിയാർന്നു വിളങ്ങും നിൻ
പദപങ്കജമെൻമുന്നിൽ കാണാകേണം (നവദശബല)

മുനിമാനസസരസീവര ജലകേളികളാടും ശുഭ-
കളകോമളഹംസോത്തമ, പരമാത്മാവേ!

നവകേരളനിർമാണപ്പെരുമാളേ! പരിവർത്തന–
ഘനശംഖധ്വാനത്തിൻ ജനയിതാവേ!
ഉലകത്തിന്നിരുാംനീക്കം പരിപാവനതേജസ്സേ
പരമഭട്ടാരക, തമ്പുരാനേ!
അനുസന്ധാബന്ധുരതരമനവദ്യഗുണഹൃദ്യം
മഹനീയം മധുരം നിൻ ദിവ്യരൂപം
ഭവസാഗരസന്താരകമതിമാനവഗംഭീരം
നിരവഗ്രഹമെൻമുന്നിൽ കാണാകേണം! (നവദശബല)

(നവദശബലൻ=നവബുദ്ധൻ)

## ശ്രീ വിദ്യാധിരാജ ഭജനകൾ

**142** പല്ലവി

| | |
|---|---|
| പരമദൈവതം | പരമഗുരുവരം |
| പരമസുന്ദരം | ഭാവയേ ! |

ചരണങ്ങൾ

| | |
|---|---|
| 1 നിയമിമണ്ഡനം | നിരയഖണ്ഡനം |
| നിഗമപണ്ഡിതം | ബ്രാഹ്മണം |
| ഗുഹപദാശ്രയം | ഗുരുസുഖാശ്രയം |
| ഭുവനഭാവനം | ഭാവയേ ! |
| 2 കലിമലാപഹം | കനകവിഗ്രഹം |
| വിപുലഫാലകം | ശ്രീകരം |
| ഗുഹപദാശ്രയം | ഗുണഗണാലയം |
| ഭസിതഭൂഷണം | ഭാവയേ ! |
| 3 വിപിനവാസിനം | വിമലഹാസിനം |
| വിശദവാസസം | ഭാസുരം |
| ഗുഹപദാശ്രയം | പരഹിതാശയം |
| ഭയവിവർജിതം | ഭാവയേ ! |

4 മധുരഭാഷണം മൃദുലവീക്ഷണം
മനുജരൂപിണം ശങ്കരം
ഗുഹപദാശ്രയം വിഗളിതാമയം
ഭവികദായകം ഭാവയേ !

5 സുജനഭൃതിദം സുകൃതവാരിദം
സിതജടാധരം ശോഭനം
ഗുഹപദാശ്രയം മുനിജനപ്രിയം
ഭവഗദൗഷധം ഭാവയേ !

143

പല്ലവി

**നവശങ്കര ശങ്കര ശങ്കരനേ !**

ചരണങ്ങൾ

1 ഭവസാഗരതാരണകർമ്മചണം
ഭവദീയപദം കലയേ ശരണം
അവധൂതതഥാഗതവൈഭവനേ ! (നവശങ്കര....

2 ഭുവനത്തിനഭംഗുരമംഗളദം
ഭവദീയപദം കലയേ ശരണം
നവനീതമൃദുസ്മിതശോഭനനേ ! (നവശങ്കര....

3 യമിലോകസമാശ്രയപുണ്യപദം
ഭവദീയപദം കലയേ ശരണം
അവനീഹരിചന്ദനപാദപമേ ! (നവശങ്കര....

4 ദുരിതക്ഷയകാരണമാമരണം
ഭവദീയപദം കലയേ ശരണം
സുവിനീതജനാവനദക്ഷിണനേ ! (നവശങ്കര....

5 നഖരശ്മി പവിത്രിത ഭൂമിപദം
ഭവദീയപദം കലയേ ശരണം
നവതാമരസായത ലോചനനേ ! (നവശങ്കര....

144 പല്ലവി

പ്രണമത മഹേശം പ്രണമത മഹേശം

ചരണങ്ങൾ

1 ജലജദളനേത്രം പതിതജനമിത്രം
സുജനനതിപാത്രം ഭസിതശുഭഗാത്രം
[പ്രണമത

2 മധുരമൃദുഹാസം ശരദുഡുപഭാസം
ഗഹനകൃതവാസം ഗുഹചരണദാസം
[പ്രണമത

3 ശുചിഹൃദയഗമ്യം ഗുണനികരഹർമ്യം
കളവചനരമ്യം മഹിമധുതസാമ്യം
[പ്രണമത

4 ജനസുകൃതജാതം ധരണിതലജാതം
മുനിനിവഹഗീതം ധരണിസുരജാതം
[പ്രണമത

5 അവധുതമഗേഹം ജിതസകലമോഹം
ധൃതമനുജദേഹം മദവൃഷഭവാഹം
[പ്രണമത

6 മനസി ഹരിധീരം മഹസി നവസൂരം
വചസി മധുസാരം വപുഷി യമിവീരം
[പ്രണമത

7 രസികജനഹീരം വരതുളസിഹാരം
മനസിജവിദൂരം സുചരിതമുദാരം
[പ്രണമത

8 സുകൃതകവിധാനം ധവളപരിധാനം
ഭവകദനഹീനം ഗുരുവരമഹീനം
[പ്രണമത

9 അവഗമനിധാനം സുരഗുരുസമാനം
നവയുഗനിദാനം പരസുഖനദീനം
[പ്രണമത

145

ഹംസധ്വനിരാഗം/ആദിതാളം

പല്ലവി

**ഭട്ടാരം ഭജ ഭട്ടാരം ഭജ**
**ഭട്ടാരം ഭജ ഭുവനഗുരും**

ചരണങ്ങൾ

1 മഞ്ജുള കേരള ധരണീ സുകൃതം
മംഗള മന്ദിര മന്ദാരം

2 കൊല്ലൂരംബാപദ സുമഭൃംഗം
കോടവനാശ്രമ മുനിശൃംഗം

3 കരുണാമൃത ഭരലോചന വനജം
ശരണാഗത ജന ശുഭജനകം

[ഭട്ടാരം

4 അഖിലകലാസു ച വല്ലഭ, മനുപമ–
മാഗമവാരിധി പാരഗമം

5 അഭേദ ദർശന പരമാചാര്യം
ഹൃദയാവർജ്ജക ഗുണചര്യം

6 രാഗദ്വേഷ വിഹീനം ധീരം
സാഗര ഗംഭീരാകാരം [ഭട്ടാരം

7 സത്വ ഗുണാമൃതപൂരിതഹൃദയം
സജ്ജന വന്ദ്യപദം സദയം

8 ഭഷക സുഹൃദ്ഗണ കല്പിത ദീക്ഷം
പോഷിത മൂഷക സന്തോഷം

9 വിമലസ്നേഹ വശീകൃത വിഷധര–
വരശാർദ്ദൂല വയോനികരം

[ഭട്ടാരം

10 മാമകമതി മണിമണ്ഡപ സുകൃതം
മൃദുളകള സ്വനഗാനരതം
11 വാദിത ബഹുവിധവാദിത്രം ഗുഹ–
വാസപവിത്രിതഹൃദയഗുഹം
12 ഭസിത വിലേപന രമണീയാംഗം
ഭവിക ഖഗോദയ ഗിരിശൃംഗം [ഭട്ടാരം...
13 വരേണ്യ ഭർഗോനിലയം ജനതാ–
ജഡതാപഹൃതാ ദോഷമുഷം
14 മന്ദസ്മിതശശി വിദ്രാവിത ജന-
മാനസ ചന്ദ്രശിലാനിചയം
15 ധവളശ്മശ്രുജടാഭര വസനം
ചിന്മുദ്രാഞ്ചിത കരയുഗളം [ഭട്ടാരം...

146 (നാടൻ പാട്ടുരീതി)

പല്ലവി

**ഏലേലോ ഏലേലോ ഏലേലോ**

ചരണങ്ങൾ

1 ചട്ടമ്പിസ്വാമിയെക്കാണേണം
വെട്ടത്തുരുത്തിലണഞ്ഞേണം
ഭരണിയിൽ വള്ളമിറക്കേണം
കാർത്തികവെള്ളത്തിലേലേലോ [ഏലേലോ...
2 ഓംകാരപ്പാമരം നാട്ടേണം
ഗുരുവരുൾപ്പായതിൽ കെട്ടേണം
ഇന്ദ്രിയച്ചുക്കാൻ പിടിക്കേണം
തേറിത്തുഴയണമേലേലോ [ഏലേലോ...

3 ആങ്കാരം കെട്ടി വരിയേണം
ആശകളെല്ലാ മൊട്ടണ്ടേണം
ആനന്ദപ്പാട്ടുകൾ പാടേണം
മുന്നോട്ടു പോകണമേലേലോ

[ഏലേലോ

4 ആഗമക്കാററുകൾ വീയേണം
ആകാശം നേർവഴി കാട്ടേണം
കല്ലോലമാലകൾ മുറിയേണം
വള്ളമൊഴുകണമേലേലോ

[ഏലേലോല

147

(നാടൻ പാട്ടുരീതി)

പല്ലവി

അപ്പൂപ്പൻകോവിലിലിന്നെന്തു വിശേഷം?
തന്നൊളിയാലിന്നവിടെപ്പാലഭിഷേകം!
ചെന്നവർക്കും നിന്നവർക്കും പാലഭിഷേകം!
എന്നേയും കൂടൊന്നു കൊണ്ടുപോകാമോ?

ചരണങ്ങൾ

1 കല്ലും മുള്ളും കാടും മേടും കടന്നുവേണം
കോട്ടകൾ മൂന്നിനുമപ്പുറമുള്ളോരമ്പലമെത്താൻ,
കാലുകത്താൻ പൂവിരിച്ച പാതകളില്ലാ
കൂടെപ്പോകാം പോരികെൻെറ കൺമണിയാളേ!

[അപ്പൂപ്പൻ

2 മുത്തുമാല പവിഴമാല പൊന്നരഞ്ഞാണം
മുല്ലമാല പട്ടുടയാട പാദസരങ്ങൾ
കളക്കേറിയും കണ്ണെഴുത്തും വേണ്ടവേ വേണ്ടാ
വിട്ടെറിഞ്ഞു പോരികെൻെറ കണ്മണിയാളേ!

[അപ്പൂപ്പൻ

3 മൂന്നരസമൂറി വരുമഞ്ചുമരത്തിൽ
പാഴ്ക്കനികൾ തിന്നു തിന്നു മത്തുപിടിച്ചു
പോയല്ലോ കാലമെല്ലാം, പോയതു പോട്ടേ
വൈകാതെ പോരികെൻെറ കണ്മണിയാളേ!

[അപ്പൂപ്പൻ

4 ആട്ടമാടിപ്പാട്ടുപാടിയെന്തു നേടി നീ
പട്ടും വളയും കിട്ടിയെന്നോ? എന്തു വിശേഷം?
നേട്ടമെല്ലാം വിട്ടുപോകും കൂടെ വരില്ലാ
ചിന്തവിട്ടു പോരികെൻെറ കണ്മണിയാളേ!

[അപ്പൂപ്പൻ

5 ആരാണീയപ്പൂപ്പൻ? ചൊല്ലെടി കണ്ണേ
ഭട്ടാരമുനിവരിവൻ ചട്ടമ്പിസ്വാമി!
വ്യാസമുനിയും ശങ്കരനും ചേർന്നു ജനിച്ച
വിഷ്ണുശിവജ്യോതിയിവൻ ചട്ടമ്പിസ്വാമി!

[അപ്പൂപ്പൻ

148

ശ്ലോകങ്ങൾ

1 പതിതലോക സമുദ്ധരണ വ്രതം
പ്രതിനവാദ്ഭുത ശങ്കര ദേശികം
ക്ഷിതിതലാഗതമന്മഥമാഥിനം
ഹരകുമാര പദാശ്രയമാശ്രയേ

2 നിഗമതോയധി പാരഗതം ബുധം
നിഖിലശാസ്ത്രകലാസു വിശാരദം
നിയമിലോക സഭാജനഭാജനം
ഹരകുമാര പദാശ്രയ മാശ്രയേ

3 ക്ഷതിവിഹീന ദയാമൃത വർഷിണം
നതികൃതാം ഗതിദാന വിചക്ഷണം
മതിവിദാര വിദൂരിത വാക്പതിം
ഹരകുമാര പദാശ്രയ മാശ്രയേ

4 സരസിജായത മുഗ്ദ്ധ വിലോചനം
സരസി ജാസന വൈഭവ ബന്ധുരം
സരസ കോമള സൂക്തിസുധാകിരം
ഹരകുമാര പദാശ്രയ മാശ്രയേ

5 ഹിമകരദ്യുതി ശുഭ്രയശോധനം
വിമലചേലധരം സമദർശനം
ശമധനോചിത സഞ്ചരണപ്രിയം
ഹരകുമാര പദാശ്രയ മാശ്രയേ

149

## മഹാസമാധിസ്തുതി

പല്ലവി

ഭുവനശിവങ്കര ഗുഹദാസ
ശിവാവതാര ഗുഹദാസ
ഭുവനശിവങ്കര ശിവാവതാര
ഭൂതിവിഭൂഷിത ഗുഹദാസ

ചരണങ്ങൾ

1 മേഷദിവാകര ഗുഹദാസ
മേഷശശാങ്കജ ഗുഹദാസ
മേഷദിവാകര മേഷശശാങ്കജ
മേധാഘനധന ഗുഹദാസ

2 വൃഷഭനിശാകര ഗുഹദാസ
മിഥുനിത ഭാർഗവ ഗുഹദാസ
വൃഷഭനിശാകര മിഥുനിതഭാർഗവ
വൃജിനവിഹീന ഗുഹദാസ

3 സിംഹഭുജംഗമ ഗുഹദാസ
കന്യാലഗ്ന ഗുഹദാസ
സിംഹഭുജംഗമ കന്യാലഗ്ന
സിന്ധുഗഭീര ഗുഹദാസ

4 കന്യാശനിസുത ഗുഹദാസ
മന്ദതുലാഗൃഹ ഗുഹദാസ
കന്യാശനിസുത മന്ദതുലാഗൃഹ
കല്മഷദഹന ഗുഹദാസ

5 വൃശ്ചിക ഗുരുവര ഗുഹദാസ
മകരധരാത്മജ ഗുഹദാസ

വൃശ്ചിക ഗുരുവര മകരധരാത്മജ
വൃദ്ധതപോധന ഗുഹദാസ

6 ഘടഗതകേതോ ഗുഹദാസ
ജിതത്ധഷകേതോ ഗുഹദാസ
ഘടഗതകേതോ ജിതത്ധഷകേതോ
ഘനസുഖസേതോ ഗുഹദാസ

7 കോളംബാബ്ദേ ഗുഹദാസ
ധൂളീനടനേ ഗുഹദാസ
കോളംബാബ്ദേ ധൂളീനടനേ
മാസി ച മേഷേ ഗുഹദാസ

8 പക്ഷേ ധവളേ ഗുഹദാസ
വിംശത്യധികേ ഗുഹദാസ
പക്ഷേ ധവളേ വിംശത്യധികേ
ദിനേ ത്രുതീയേ ഗുഹദാസ

9 ദ്വിതീയതിഥ്യാം ഗുഹദാസ
ശ്രുഭേ മുഹൂർത്തേ ഗുഹദാസ
ദ്വിതീയതിഥ്യാം ശ്രുഭേ മുഹൂർത്തേ
മുക്തകളേബര ഗുഹദാസ

10 പന്മനനാമനി ഗുഹദാസ
ഗ്രാമേ മഹിതേ ഗുഹദാസ
പന്മനനാമനി മഹിതേ ഗ്രാമേ
സമാധി സംസ്ഥിത ഗുഹദാസ

11 രാമാ കൃഷ്ണാ ഗുഹദാസ
കൃഷ്ണാ രാമാ ഗുഹദാസ
രാമാകൃഷ്ണാ കൃഷ്ണാ രാമ
നങ്കാനന്ദന ഗുഹദാസ

150

## ഭട്ടാരസ്തവരത്നം

1 ഓംകാരസാരരൂപം
ദർശനകലയൈവ വിധുതജനതാപം
കലയേ ജിതകലിപാപം
പരമശിവമവനിഗതമാത്തനരരൂപം ||

2 ഹൃദയസ്ഥിതഷഡ്വദനം
സദനം കുശലസ്യ പാപ്മനാം കദനം
ശമദമനിയമിതമദനം
ശ്മശ്രുലവദനം നമാമി മധുവചനം ||

3 വക്ഷോധൃതരുദ്രാക്ഷം
വിസ്തൃതനിടിലം കൃപാർദ്രകമലാക്ഷം
സകലകലാസു ച ദക്ഷം
സർവജ്ഞം നൗമി യമിജനാധ്യക്ഷം ||

4 ശ്രീവാസുദേവസൂനും
ശ്രിതജനഭയതിമിരഭഞ്ജനം ഭാനും
പതിതജനകാമധേനും
സേവേ യോഗാഗ്നിദഗ്ധഭവസാനും ||

5 ശിശിരിതഭുവനം വചസാ
ശകലീകൃത വിഷയവൈഭവം തപസാ
ഹുതവഹസദൃശം മഹസാ
മഹിതം ധ്യായാമി ദേശികം മനസാ ||

6 ഭൂതിവിഭൂഷിതഗാത്രം
ത്രിപുരാദേവീകടാക്ഷസത്പാത്രം
സകലചരാചരമിത്രം
നങ്കാപുത്രം ഭജേ സുചാരിത്രം ||

7 അവലംബേ പരമയുതം
ഭട്ടാരം കേരളാവനീസുകൃതം
ലീലാസഞ്ചരണരതം
ബ്രഹ്മാനന്ദേ നിലീനമനവരതം ||

8 കരയുഗധൃതചിന്മുദ്രം
കബളീകൃതനിഖിലസജ്ജനാഭദ്രം
അവികലമദ്രസമുദ്രം
പ്രഭും മഹാന്തം ഭജേഹമച്ഛിദ്രം ||

9 അഗണിതഗുണമഹിമാനം
നിർജിതവിഷയം മുനീന്ദ്രമസമാനം
യോഗബലബംഹിമാനം
സമുപാസേ ബാലരാമനാമാനം ||

10 ഭട്ടാരസ്തവരത്നം
ഭക്ത്യാ പഠതാം മനീഷിണാം സതതം
ഭവഭയഭീതിവിരാമോ
ഭവതാദവിരാമസൗഖ്യലാഭശ്ച ||

151

പല്ലവി

മുകുന്ദ രാമ പാഹി മാം
മുകുന്ദ രാമ പാഹി മാം
മുനീന്ദ്ര തീർഥപാദനേ!
മുകുന്ദരാമ പാഹി മാം

ചരണങ്ങൾ

1 നിനച്ചിടും ജനത്തിനായ്
സമസ്തവാഞ്ഛരിതാമൃതം
നിരന്തരം പൊഴിച്ചിടും
നിരന്തപുണ്യമേഘമേ!
നിരാകുലം മദീയമാം
ഹൃദന്തരത്തിലെന്നുമേ
നിറഞ്ഞു വാഴ്ക ദേവ, നീ
മഹേശചരാവതാരമേ !

[മുകുന്ദ

2 അനന്യദേവനായ ഞാ-
നചഞ്ചലം ഭജിക്കയാ-
ണശേഷസൗഖ്യദാനദക്ഷ-
മായ നിൻ പദദ്വയം
മനോജ്ഞമായ സത്കടാക്ഷ-
ദീക്ഷയാലണയ്ക്ക നീ
മനോലയം മഹാപ്രഭോ,
മഹേശചരാവതാരമേ !

[മുകുന്ദ

3 മഹിഷ്ഠമാമഹിംസതൻ
പ്രതിഷ്ഠയാലഹീനസം-
മദം കലർന്ന മുമ്പിൽ വന്ന
സർവജന്തുലോകവും
മറന്ന വൈരമാരമിച്ച
നിൻ ചരിത്രമൊന്ന താൻ
മനുഷ്യമുക്തിമാർഗമേ,
മഹേശ്വരാവതാരമേ!
[മുകന്ദ

4 വരിഷ്ഠശിഷ്യനിത്യവന്ദി-
താംഘ്രിവാരിജാതനേ!
വസിഷ്ഠനാരദാദിയോഗി-
നന്ദിതപ്രഭാവനേ!
വശീകൃതാഖിലാശ, നി-
ന്നമോഘവൈഭവത്തിനാൽ
വളർത്തുകിങ്ങു മംഗളം
മഹേശ്വരാവതാരമേ!
[മുകന്ദ

152

ആരഭിരാഗം ആദിതാളം

പല്ലവി

**ആനന്ദരൂപനേ നങ്കാകുമാരനേ**
**ആമ്നായസാരമേ നിത്യം നമോസ്തുതേ!**

അനുപല്ലവി

**നിസ്തുലനിരഭ്രബന്ധുരകീർത്തിയാൽ**
**നിസ്തുഷശാരദചന്ദ്രാഭിരാമനേ !**

ചരണങ്ങൾ

1 പരമഹംസന്മാർക്കമാരാധ്യമായ നിൻ
ചരണപങ്കേരുഹമാശ്രയം മേ വിഭോ!...

2 അരിയ കൈലാസത്തിലീശ്വരനെന്ന പോൽ
വിരവിലെൻ മാനസരംഗത്തിൽ വാഴ്ക നീ...

3 ത്രിവിധകർമങ്ങളാലർച്ചിപ്പ നിന്നെ ഞാൻ
ജനനസാഫല്യമണച്ചു തുണയ്ക്ക നീ...

4 കാരുണ്യമേഘമേ, പാരിതിലെങ്ങുമേ
കാമിതവർഷം പൊഴിക്ക നീ മേൽക്കുമേൽ...

153

പല്ലവി

**ആനന്ദമാനന്ദ മാനന്ദമേ—പര-**
**മാനന്ദമാനന്ദമാനന്ദമേ !**

അനുപല്ലവി

ചട്ടമ്പിസ്വാമിക്കു സുസ്വാഗതം
ബാലാഹ്വസ്വാമിക്കു സുസ്വാഗതം
ഗുഹദാസ സ്വാമിക്കു സുസ്വാഗതം
വിദ്യാധിരാജനു സുസ്വാഗതം
ശ്രീതീർത്ഥപാദനു സുസ്വാഗതം
ആനന്ദമൂർത്തിക്കു സുസ്വാഗതം (ആനന്ദ

ചരണങ്ങൾ

ചട്ടമ്പിസ്വാമിക്കു പാദ്യാർപ്പണം
ഗളദശ്രുജലധാരപാദ്യാർപ്പണം
ബാലാഹ്വസ്വാമിക്കു വാസോർപ്പണം
തിരുനാമമന്ത്രജപ വാസോർപ്പണം
ഗുഹദാസസ്വാമിക്കു പീഠാർപ്പണം
സൗഹാർദ കമനീയ പീഠാർപ്പണം [ആനന്ദ

വിദ്യാധിരാജന്നു ലേപാർപ്പണം
അവധാനഭസിതാംഗലേപാർപ്പണം
ശ്രീതീർഥപാദന്നു ഹാരാർപ്പണം
വേദാന്തസിദ്ധാന്തഹാരാർപ്പണം
ആനന്ദമൂർത്തിക്കു നീരാജനം
പുരുഭക്തിരോമാഞ്ചനീരജനം (ആനന്ദ

ചട്ടമ്പിസ്വാമിക്കു ധൂപാർപ്പണം
സാമോദസംഗീതധൂപാർപ്പണം
ബാലാഹ്വസ്വാമിക്കു ലക്ഷാർച്ചനം
സദ്ഭാവകുസുമാളിലക്ഷാർച്ചനം
ഗുഹദാസസ്വാമിക്കു ഖാദ്യാർപ്പണം
ബദ്ധാഞ്ജലിപ്രണതിഖാദ്യാർപ്പണം (ആനന്ദ

വിദ്യാധിരാജന്നു പേയാർപ്പണം
ധാന്യക്രിയാമധുരപേയാർപ്പണം
ശ്രീതീർഥപാദന്നു മഞ്ചാർപ്പണം
സുവിചാരമൃദുഭദ്രമഞ്ചാർപ്പണം
ആനന്ദമൂർത്തിക്കു സേവാർപ്പണം
നിരവധികസുകൃതകൃതസേവാർപ്പണം (ആനന്ദ

ഉദയാർക്കതുല്യം വിളങ്ങും വിഭോ !
ഉഡുരാജഭൂഷാവതാരമേ, നീ
കനിയേണമേ ദേവ, കരുണാനിധേ !
മുനിവൃന്ദമഹനീയചരണാബ്ജനേ !
അരുളേണമേ വരദ ! സിദ്ധാഞ്ജനം
പരമാർഥബോധസുഖസന്ദോഹനം ! (ആനന്ദ

ഭവികങ്ങൾ വിളയട്ടെ ഭുവനങ്ങളിൽ
ഭയചിന്തയകലട്ടെ ഹൃദയങ്ങളിൽ
വിരിയുന്ന സൗഭ്രാത്രകുസുമങ്ങൾതൻ
പരിമളം പുരളുന്ന കുളിർതെന്നലിൽ
ധരണിയിതു നൽകട്ടെ നാകസൗഖ്യം
പരമഭട്ടാരകനേ ! തീർത്ഥപാദ ! (ആനന്ദ

154

പല്ലവി

**ശരണം നിൻ ചരണസരോജം**

ചരണങ്ങൾ

1 ശകലീകൃതശമലനികായ
ശമിസമുദയപൂജിതകായ
ശതപത്രവിലോചന ദേവ
ശരണാഗതവത്സലഭാവ ശരണം

2 ഗുരുവൈഭവ ഹിമരുചിഹാസ
ഗുരുഗുഹകൃതഹൃദയനിവാസ
ഗുണഗണവരബന്ധുരസദന
ഗുളമധുരോത്തരകളവചന (ശരണം

3 നിഖിലാഗമസാരമസാരം
നിരഘം തവ ചരിതമുദാരം
നിരയാനലശമകരമുദിരം
നിയതം ഞാൻ നുകരുന്നു പരം (ശരണം

155

പല്ലവി

**ശിവ ശിവ ശംഭോ ശിവ ശിവ ശംഭോ**
**ഗുഹസേവക ശംഭോ !**

ചരണങ്ങൾ

1 നവയുഗശങ്കര നതജനശങ്കര
ധവളാംബര ശംഭോ !
ഭവഭയപേഷണകശല കശീലവ-
കലപോഷണ ശംഭോ ! [ശിവ

2 നിഖിലാഗമവനരസിക വനപ്രിയ
ഭുവനപ്രിയ ശംഭോ !
മഹിതഗുണാകര മമ ഹൃദയസ്ഥിര
മഹിശ്ശുഭകര ശംഭോ ! [ശിവ

3 ഭസിതവിലേപനശുഭ്രകളേബര
ഭവികാകര ശംഭോ!
ശശധരശകലവിഭൂഷണവൈഭവ
ശിവഭാവന ശംഭോ! [ശിവ

4 കരുണാമൃതഘന കമനീയാനന
കലിനാശന ശംഭോ!
ദുരിതമഹാവനദാവഹുതാശന
ദുരതിക്രമ ശംഭോ! [ശിവ

5 ശമദമജിതകുസുമായുധവിക്രമ
ശമലാർദന ശംഭോ!
സകലകലാശ്രയ നിരഘ നിരാമയ
സരസഹൃദയ ശംഭോ! [ശിവ

6 ഉപനിഷദർഥസരോജമധുവ്രത
മധുദേശിക ശംഭോ!
ഗുരുമഹിമാകര ഹിമകരസുന്ദര
ഗുരുമൂർത്തേ ശംഭോ! [ശിവ

7 നന്ദാനന്ദന ശങ്കാവിരഹിത
സംഗാതിഗ ശംഭോ!
കൊല്ലൂരംബാചരണോപാസന–
കല്യമതേ! ശംഭോ! [ശിവ

156

(കുറത്തി)

## ഗുരുചരണത്താമരസം നുകരുക നീ പാരം

അനുപല്ലവി

അതിശങ്കരനതിബുദ്ധൻ വരഷൺമുഖദാസൻ
പതിതർക്കൊരു ഗതിദായകകനഖിലജ്ഞനുദാരൻ
ഗുരുവാണെൻ പരദേവത പൈങ്കിളിയേ കേൾ നീ
[ഗുരുചരണ

ചരണങ്ങൾ

1 ഒഴുകിവരും പുഴയിലൊരു കുമിളയല്ലോ ലോകം
ഒരു നിമിഷം കഴിയുകിലതു തകരുന്നു നൂനം
ഒരു നിമിഷവുമഴിയാത്തൊരു പൊരുളെന്തെന്നോരാൻ
[ഗുരുചരണ

2. മലമലിനമീയുടലോ ഗുണമലിനം മനമോ
മദമലിനം ബത മതിയോ ഞാനെന്നൊരു ഭാവം
പതിയിരിക്കും നിലമാറിപ്പൊരുളെന്തെന്നോരാൻ
[ഗുരുചരണ

3 അലയിളകും കടലിലെങ്ങും ലവണരസം പോലെ
മനം കവരും പാലിലെങ്ങും നവനീതം പോലെ
ഉലകമെങ്ങും നിറഞ്ഞിരിക്കും പൊരുളെന്തെന്നോരാൻ
[ഗുരുചരണ

157

പല്ലവി

**വിശരണശരണനാം ഭഗവാനേ!**
**പ്രശമികൾ വണങ്ങുന്ന തമ്പുരാനേ!**
**കരുണതൻ കടലായ ഭഗവാനേ!**
**നിരുപമഗുണമാളും തമ്പുരാനേ!**

ചരണങ്ങൾ

1 വിഷയത്തിൻ വിഷവഹ്നി കെട്ടടങ്ങാൻ
വിഷധരഭൂഷണാവതാരമേ നീ
മമ ചിത്തവാനിടത്തിൽ വന്നു നിന്നു
ശമമാരി ചൊരിഞ്ഞാലും ഗുഹദാസ!

2 അന്തമററു നാലുപാടും പടർന്നീടും
അഹങ്കാരഘോരവനം ചാമ്പലാകാൻ
കൊളുത്തുക പരതത്ത്വബോധവഹ്നി
കടക്കണ്ണിൻ മുനയാൽ നീ ഗുഹദാസ!

3 മനമെന്ന മദഗജം മെരുങ്ങീടാൻ
പൃഥിവ്യാദിഭൂതബാധയകന്നീടാൻ
അണുമലം കളഞ്ഞകം തെളിഞ്ഞീടാൻ
മധുരസം പകർന്നാലും ഗുഹദാസ!

**158**

പല്ലവി

**ഹരി രാമ ഹരി രാമ**
**ഹരിഹരി ഹരിഹരി ഹരിഹരി ഹരിഹരി**
**ഹരി രാമ ഹരി രാമ**

ചരണങ്ങൾ

1 മഹിയുടെ മഹിമ വളർത്തിയ ദേവ ഭഗവാനേ
മതിഗുണവിജിതസുധാശന ദേശിക ജഗദീശ
മനോലയത്താലുലകം വെന്നൊരു ഗുഹദാസ
മമതാബന്ധമശേഷമകററിയ ഗുണരാശേ
[ഹരിരാമ

2 മനുജാകാരമെടുത്ത മഹേശ്വര ഭഗവാനേ
മധുമന്ദസ്മിതനിർജിതജലരുഹ ജഗദീശ
മരുദചലസ്ഥിത മഹിതതപോധന ഗുഹദാസ
മധുരഗുണാകര വചനമനോഹര ഗുണരാശേ
[ഹരിരാമ

3 ശകലിതമദഭരവിഷധരവൈഭവ ഭഗവാനേ
ശമദമസാധനലംഘിതനിജപദ ജഗദീശ
ശരണാഗതജനമന്ദാരദ്രുമ ഗുഹദാസ
ശലഭങ്ങളിലും കരുണ പൊഴിച്ചോരു ഗുണരാശേ
[ഹരിരാമ

4 ശരദംബുദവിശദാംബരശോഭന ഭഗവാനേ
ശശിധരധവളജടാഭരമിയലിന ജഗദീശ
ശമലതമോഭരഭഞ്ജനഭാസ്സര ഗുഹദാസ
ശരവണചരണസരോജമധുവ്രത ഗുണരാശേ
[ഹരിരാമ

159

നമഃശിവായ

1 കാമദായ തീർഥപാദ യോഗിനേ നമഃശിവായ
കാമദായ പാദപദ്മസംഗിനാം നമഃശിവായ
കാലദോഷകാനനാഗ്നിഹേതയേ നമഃശിവായ
കാശസൂനശ്മശ്രുകൂർച്ചധാരിണേ നമഃശിവായ

2 പന്നഗീപിപീലികാദിമിത്ര തേ നമഃശിവായ
പന്മനാകൃതാധിവാസ ദേവ തേ നമഃശിവായ
പന്നഗേന്ദ്രഭൂഷണാവതാര തേ നമഃശിവായ
പണ്ഡിതപ്രകാണ്ഡ പൂജ്യപാദ തേ നമഃശിവായ

3 ഷണ്മുഖസ്യ പാദപദ്മസേവിനേ നമഃശിവായ
കാമപാശകൃന്തനൈകശീലിനേ നമഃശിവായ
ബ്രഹ്മലീനമാനസായ ഭാസിനേ നമഃശിവായ
നിർമലേന്ദുരാജമാനഹാസിനേ നമഃശിവായ

4 വാസുദേവപുണ്യവാർധിചന്ദ്ര തേ നമഃശിവായ
വാസുദേവവൈഭവാധിരൂഢ തേ നമഃശിവായ
വാദിവാരണേന്ദ്രചിത്രകായ തേ നമഃശിവായ
വാഗതീതവേദസാരഭൂത തേ നമഃശിവായ

160 പല്ലവി

**മംഗളനന്ദനപ്പൂങ്കാവനത്തിലെ**
**നങ്കതൻ കൺമണി പൊന്നമ്മാ !**

ചരണങ്ങൽ

ആനന്ദപ്പൂവല്ലി ചുററിപ്പടരുന്ന
ൂമരമേതെടി കണ്ണമ്മാ
ജ്ഞാനപ്പാലാഴി തന്നുള്ളിൽ കിടക്കുന്ന
തെന്മലയേതെടി കണ്ണമ്മാ [മംഗള

ആറുപടികളും താണ്ടിയാൽ കാണുമൊ-
രയ്യപ്പനേതെടി കണ്ണമ്മാ
പൊടിപററി മങ്ങാതെ മിന്നിത്തിളങ്ങുന്ന
കണ്ണാടിയേതെടി കണ്ണമ്മാ [മംഗള

പൊന്നമ്പലമേട്ടിങ്കൽ പൊലിയാതെ കത്തുന്ന
വാനൊളിയേതെടി കണ്ണമ്മാ
ആയിരമിതളുള്ള താമരത്താരിലെ
അളിവീരനാരെടി കണ്ണമ്മാ [മംഗള

ഒരുവാതൽക്കോട്ടയ്ക്കകത്തു വിളയുന്ന
മാണിക്യമേതെടി കണ്ണമ്മാ
ചിന്തയ്ക്കും കയ്യെത്താദ്ദൂരത്തിൽ വിളയുന്ന
തേങ്കനിയേതെടി കണ്ണമ്മാ [മംഗള

കതിരോനും കതിരോനായ് നിന്നു വിലസുന്ന
കതിരവനേതെടി കണ്ണമ്മാ
ഭയമാകെ നീക്കുന്നൊരദ്വൈതമന്ത്രത്തി-
ന്നറവിടമേതെടി കണ്ണമ്മാ [മംഗള

ജീവൻെറ ജീവനെത്തേടിപ്പോം ജീവനു
ജീവനമേതെടി കണ്ണമ്മാ
ബ്രഹ്മത്തെപ്പാടിയുണർത്തുന്ന സോപാന-
സംഗീതമേതെടി കണ്ണമ്മാ [മംഗള

161

### പല്ലവി

**പരമഹംസ പ്രഭോ നിത്യം നമസ്തേ!**
**പരമഭട്ടാരകനേ നിത്യം നമസ്തേ!**

### ചരണങ്ങൾ

1 അവനിതലപുണ്യമേ നിൻ പാദപദ്മം
അവനതജനത്തിന്നു മംഗല്യസദ്മം
അനുദിനമുപാസിപ്പു വിശൈകബന്ധോ
അനുപമിതകാരുണ്യപീയൂഷസിന്ധോ [പരമ

2 ആലോകരൂപ നിൻ ലീലാകടാക്ഷം
ആലംബനം മേ രസജ്ഞാനദീക്ഷം
ആനന്ദസന്ദാനസന്താനവൃക്ഷം
ആപത്തിസന്താനസന്തോദദക്ഷം [പരമ

3 ശരണമിവനെന്നുമേ നിൻ മന്ദഹാസം
ശതദളസുകോമളം നവനീതഭാസം
ശമനഭയവാരണം കാരുണ്യവാസം
ശമധനനിജാനന്ദലക്ഷ്മീനിവാസം [പരമ

4 വേലാതിഗാശ്ചര്യമാധുര്യപൂരം
വേദാന്തസിദ്ധാന്തസംയുക്തസാരം
പാരിന്നു നല്കുന്ന ബുധവംശമുത്തേ
പാരം ജയിക്കു നീ സൗജന്യസത്തേ [പരമ

162

കുറിഞ്ഞി/ആദി

പല്ലവി

**കോയിൽ കൊള്ളുകെൻ മാനസത്തിങ്കൽ നീ**
**ഗുരുദേവ**

ചരണങ്ങൾ

1 ആയിരമിതൾത്താമരയിങ്കലും
ആഗമങ്ങൾ തൻ ചേലണിത്തുമ്പിലും
ആവസിക്കുമെൻ വിദ്യാധിരാജനേ! [കോയിൽ

2 ആശുതോഷാവതാരമേ, ദൈവമേ!
ആശ്രിതജനപാലനശീലനേ!
ആനമിപ്പു ഞാൻ നിന്നെയനാരതം [കോയിൽ

3 ആലപിപ്പു ഞാൻ നിന്തിരു നാമങ്ങൾ
ആത്മബോധപ്രകാശകണികകൾ
ആസമുദ്രക്ഷമാതല പുണ്യമേ! [കോയിൽ

4 ആധികാരികവിജ്ഞാനവാരിധേ!
ആണവമലക്ഷാളനതീർഥമേ!
ആപദുദ്ധൃതിദക്ഷ, കൃപാനിധേ! [കോയിൽ

5 ആദിമൂലപ്പൊരുളേ, തൊഴാം തൊഴാം
ആദ്യതശ്ശുഭാകാരനേ, കൈതൊഴാം
ആകുലമകന്നാനന്ദ രൂപനായ് [കോയിൽ

**163**

ആനന്ദഭൈരവി/ചമ്പട

പല്ലവി

**ഗുഹദാസ സൗജന്യരാശേ!**
**ഗുഹദാസ കാരുണ്യരാശേ!**

അനുപല്ലവി

വിളംബമെല്ലാം കളഞ്ഞു നീ
തെളിഞ്ഞു നമ്മെത്തുണയ്ക്കണം

ചരണങ്ങൾ

1 വാസുദേവസൂനുവായ ഭാസുരാംഗ മാമുനീന്ദ്ര!
നിൻ കടാക്ഷവീക്ഷണങ്ങളെന്നുടെ
സങ്കടങ്ങൾ പോക്കിടേണമെന്നുമേ [ഗുഹ

2 സാധുലോകസേവനീയപാദപദ്മ ദേശികേന്ദ്ര!
മാമകീനമാനസത്തിലാമയ-
ഹീനമെന്നുമാവസിക്ക വിരവിൽ നീ
[വിളം...ഗുഹ

3 ആശുതോഷനമ്പിയെന്ന മാനുഷനായ് വന്നവനേ!
ആഗമാകൃതേ ശുഭങ്ങൾ മന്നിതി-
ലാഗമിച്ചിടാവു നിന്റെ കരുണയാൽ [ഗുഹ

4 ഏകവിശ്വഭാവനയാൽ ഭാവുകങ്ങളേകിയോനേ!
നീ നിദർശനം നമുക്കു; കന്മഷാ-
കർഷണമല്ലോ നിന്റെ ദർശനം [വിളം...ഗുഹ

164 ചരണങ്ങൾ

1 ജപിച്ചാലും മനമേ നീ വിമുക്തിമന്ത്രം
വിമുക്തിമന്ത്രം
ഇരുപത്തേഴക്ഷരങ്ങൾ കൊരുത്ത മന്ത്രം
ഇരുളെല്ലാമകററുന്ന പവിത്രമന്ത്രം
പവിത്രമന്ത്രം
[ ഹ്രീം നമോ ഭഗവതേ സർവജ്ഞായ
പ്രഭൂണാം പ്രഭവേ ശ്രീവിദ്യാധിരാജായ നമ:]

2 പഠിച്ചാലും മനമേ നീ വിമുക്തിതന്ത്രം
വിമുക്തിതന്ത്രം
ഭവവിഷമൊഴിഞ്ഞിടും മഗദതന്ത്രം
ഭയമെല്ലാമൊടുക്കുന്ന വിദ്രുതതന്ത്രം
വിദ്രുതതന്ത്രം
(ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ പ്രഭൂണാം
പ്രഭവേ ശ്രീ വിദ്യാധിരാജായ നമഃ)

3 ധരിച്ചാലും മനമേ നീ വിമുക്‌തിയന്ത്രം
വിമുക്‌തിയന്ത്രം
അമൃതത്തെപ്പിഴിയുന്ന വിരക്‌തിയന്ത്രം
ആനന്ദക്കളിരേകും സുവർണയന്ത്രം
സുവർണയന്ത്രം
(ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ പ്രഭൂണാം
പ്രഭവേ ശ്രീ വിദ്യാധിരാജായ നമഃ)

4 ജപിച്ചാലും പഠിച്ചാലും ധരിച്ചാലും നീ
ധരിച്ചാലും നീ
വരണീയഭട്ടാരക വിശുദ്ധമന്ത്രം
പരയുടെ പാൽ ചുരത്തും ഭേികതന്ത്രം
ബഹുജന്മകർമശൈല ഭിദുരയന്ത്രം
ഭിദുരയന്ത്രം
(ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ പ്രഭൂണാം
പ്രഭവേ ശ്രീ വിദ്യാധിരാജായ നമഃ)

165

"വെണ്ണിലാവേ" എന്ന മട്ട്

പല്ലവി

**വെന്നാലും വെന്നാലും വെണ്ണിലാവേ-ബാല-**
**രാമാഹ്വസ്വാമിയാം വെണ്ണിലാവേ-ബാല-**
**ഭട്ടാരസ്വാമിയാം വെണ്ണിലാവേ!**

ചരണങ്ങൾ

1 ആനന്ദപ്പൊയ്കയിലെ വെണ്ണിലാവേ—നിന്നെ-
യാദരിച്ചു കുമ്പിടുന്നേൻ ,,
2 ഇന്ദുസൂര്യർക്കൊളിയേകും വെണ്ണിലാവേ-നിന്നെ
എന്നു മുന്നിൽ കണ്ടിടും ഞാൻ ,,
3 ഈശന്റെ പുഞ്ചിരിയാം വെണ്ണിലാവേ-എന്റെ
പാശം മുറിക്കു നീ ,,
4 ഉൾത്താർ വിരിയുവാൻ വെണ്ണിലാവേ-നിന്റെ
കാൽത്താരിൽ വീണിടുന്നേൻ ,,
5 ഊമക്കുമൊലി നൽകും വെണ്ണിലാവേ-കാതിൽ
ഓമെന്നുരക്കു നീ ,,
6 പംഗുവിന്നും പാദമേകും വെണ്ണിലാവേ-സർവ-
മംഗളങ്ങൾ ചൊരിയുകെൻ ,,
7 മുറിവുകളൊമ്പതും വെണ്ണിലാവേ-ജ്ഞാന-
മരുന്നിട്ടുണക്ക നീ ,,
8 മായമൊട്ടുമറിയാത്ത വെണ്ണിലാവേ-മറി-
മായമെല്ലാമൊഴിക്ക നീ ,,
9 അന്തരംഗസേവയാലെൻ വെണ്ണിലാവേ-നിന്നെ
സ്വന്തമാക്കി വച്ചിടുന്നേൻ ,,
10 മാച്ചാലും മായാത്ത വെണ്ണിലാവേ-എന്റെ
മാർഗം തെളിക്ക നീ ,,

166

ചരണങ്ങൾ

1 ഭട്ടാരകം ഭജത ഭട്ടാരകം
നങ്കാകുമാരകം ഭട്ടാരകം
അഖിലഭുവനേശ്വരം തീർത്ഥപാദം
അമലഗുണശേഖരം പുണ്യപാദം
അമിതകരുണാജുഷം ഭട്ടപാദം
അവമൃദിതകന്മഷം പൂജ്യപാദം

2 ഭട്ടാരകം ഭജത ഭട്ടാരകം
വാസുദേവാത്മജം ഭട്ടാരകം
മനുജകുലഭൂഷണം തീർത്ഥപാദം
മധുരമധുഭാഷണം പുണ്യപാദം
മഹിതപദപങ്കജം ഭട്ടപാദം
മഹിഗതവൃഷധ്വജം പൂജ്യപാദം

3 ഭട്ടാരകം ഭജത ഭട്ടാരകം
ശ്രീചക്രമധ്യഗം ഭട്ടാരകം
കദനവനപാവകം തീർത്ഥപാദം
കവനധൃതകൗതുകം പുണ്യപാദം
കളമൃദുളസുസ്വരം ഭട്ടപാദം
കരണജയബന്ധുരം പൂജ്യപാദം

4 ഭട്ടാരകം ഭജത ഭട്ടാരകം
ഗുഹചരണസേവകം ഭട്ടാരകം
ജനിമൃതിവിമോചനം തീർത്ഥപാദം
ജലജദളലോചനം പുണ്യപാദം
ജഷിതകലികന്മഷം ഭട്ടപാദം
ജനനിവഹധീപുഷം പൂജ്യപാദം

167

പല്ലവി

**ചട്ടങ്ങൾ പാലിക്കും സ്വാമി–ബാല-**
**ഭട്ടാരകസ്വാമി ചട്ടമ്പിസ്വാമി**

ചരണങ്ങൾ

1 അല്ലലകററിയെൻ ചിത്തം തന്നി-
ലാനന്ദത്തിരമാല ചേർക്കുന്നതാരോ?

2 ഒഴിവിലൊടുക്കമേ പാർത്താൽ മർത്ത്യ-
ജീവിതലക്ഷ്യമെന്നോതിയതാരോ? [ചട്ടങ്ങൾ

3 കേരളനാടിൻെറ മാനം കാത്ത
സമദർശിധീരനാം പണ്ഡിതനാരോ?

4 എലി പുലി പാമ്പുമുറുമ്പും താനെ-
ന്നറിയുന്ന മാനുഷ ദൈവതമാരോ? [ചട്ടങ്ങൾ

5 വേദാന്തസിദ്ധാന്തസാരം മന്നി-
നോതിക്കൊടുത്തോരു സദ്ഗുരുവാരോ?

6 ആത്മാവിന്നാത്മാവിലെന്നും ബാലാ-
ഷൺമുഖമന്ത്രം ജപിക്കുന്നതാരോ? [ചട്ടങ്ങൾ

7 പരയുടെ പാലാഴിതന്നിൽ എന്നും
നീന്തിക്കളിച്ചു രസിക്കുവതാരോ?

8 ഓംകാരപ്പൂങ്കാവനത്തിൽ മഞ്ജു-
പഞ്ചമം കൂകുന്ന പൂങ്കുയിലാരോ? [ചട്ടങ്ങൾ

9 ഉലകമാം ശ്രീചക്രരംഗം തന്നിൽ
നടരാജലീലകളാടുന്നതാരോ?

10 ഏകാന്തതയിലിരുന്നു നാദ–
ബ്രഹ്മത്തെ നിത്യമുപാസിപ്പതാരോ? [ചട്ടങ്ങൾ

11 ആയസമോതിരം കൊണ്ടു താള–
മേളനം ചെയ്തു രമിക്കുന്നതാരോ?

12 പാരിൻെറ ക്രൂരിരുൾ നീക്കാൻ ജ്ഞാന–
ജ്യോതി പൊഴിക്കുന്ന ഭാസ്കരനാരോ? [ചട്ടങ്ങൾ

13 കേരത്തിനുള്ളിലിളനീർ പോലെൻ
ചിത്തത്തിനുള്ളിൽ കടന്നവനാരോ?

14 പാദം പതിഞ്ഞ ദിക്കെല്ലാം പുണ്യ–
മുറ്റ തീർത്ഥമായ് മാററുവതാരോ? [ചട്ടങ്ങൾ

15 അഞ്ചാതെന്നുള്ളത്തിൽ മേവും ദിവ്യ–
പഞ്ചാക്ഷരീമന്ത്രദേവതയാരോ?

16 അണ്ണാക്കിൻ മീതെ വിളയും രത്നം
കയ്യിലെടുത്തു കളിക്കുവതാരോ? [ചട്ടങ്ങൾ

17 അഞ്ചുപുരങ്ങൾക്കു മേലേ കാണും
പഞ്ചാരക്കുന്നിലെബ്ബാലകനാരോ?

18 ആനന്ദക്കോട്ടയിൽത്താനേ മേവും
ജ്ഞാനപ്പെണ്ണിനെ വേട്ടവനാരോ? [ചട്ടങ്ങൾ

19 ധവളാംബരം പൂണ്ടു പാരിൽ ചുററി–
ത്തിരിയുന്ന ദേവൻ ദിഗംബരനാരോ?
ആരീരോ ആരോ ആരാരോ
ആരീരോ ആരോ ആരിരാരോ [ചട്ടങ്ങൾ

167

[ഹിന്ദി]

പല്ലവി

**ഇഹകുശല് കര് മഹാപ്രഭോ !**
**ശമലശതഹര് മഹാപ്രഭോ !**

അനുപല്ലവി

മഹാപ്രഭോ! മഹാപ്രഭോ!

ചരണങ്ങൾ

സതതസുഖകര് മഹാപ്രഭോ!
സകലശുഭധര് ,,

കമലമുഖയുത് മഹാപ്രഭോ!
കലിഹരണരത് ,,

മഹിതഗുണഗണ് മഹാപ്രഭോ!
മതിജിതധിഷണ് ,,

മനസിധൃതഗുഹ് മഹാപ്രഭോ!
മഹസിഹ്ലതവഹ് ,,

ശമധനികവര് മഹാപ്രഭോ!
ശശിധവളയശ് ,,

169

[മറപൊരുളായി മറഞ്ഞവനേ ഹരി...എന്നമട്ട്]

പല്ലവി

**നാരായണ ഹരി നാരായണ ഹരി!**
**നാരായണ ഹരി നാരായണ ഹരി!**

ചരണങ്ങൾ

മാനുഷനായ മഹേശ്വരനേ, ഹരി
മാരവൈഭവമുടയോനേ, ഹരി
മാനസദോഷമകന്നവനേ, ഹരി
മായാപാശമറുത്തവനേ, ഹരി [നാരാ

മഹിമകളഖിലമിയന്നവനേ, ഹരി
മഹിതൻ ഭൂഷണമായവനേ, ഹരി
മധുമൊഴി തൂകി നടന്നവനേ, ഹരി
മതിഗുണമാർന്നു തെളിഞ്ഞവനേ, ഹരി [നാരാ

നങ്കാനന്ദനനായവനേ, ഹരി
നന്ദിതസകലജനവ്രജനേ, ഹരി
നതജനപാലനതത്പരനേ, ഹരി
നവയുഗകേരളസാധകനേ, ഹരി [നാരാ

പരമാം തത്ത്വമുരച്ചവനേ, ഹരി
പതിതജനപ്രിയകാരണനേ, ഹരി
പശുപതിനന്ദനസേവകനേ, ഹരി
പടുതരധിഷണാബലയുതനേ, ഹരി [നാരാ

അവധിവിഹീന കൃപാകരനേ, ഹരി
അഖിലാശുഭവനദാഹകനേ, ഹരി
അതുലിതഗുണഗണമന്ദിരനേ, ഹരി
അനുപമധവളയശോധനനേ, ഹരി [നാരാ

ആഗമസാരമറിഞ്ഞവനേ, ഹരി
ആദൃതഭസിതവിലേപനനേ, ഹരി
ആയതധവളജടാധരനേ, ഹരി
ആഹിത മഹിത തപോധനനേ, ഹരി [നാരാ

170

പല്ലവി

**സ്മരണം തവ ശരണം മമ ദുരിതക്ഷയകരണം**
**കരണം തവ ചരണം മമ ഭവസാഗരതരണം**

ചരണങ്ങൾ

1 കമനീയത കളിയാട്ടും കുളർപുഞ്ചിരിയാലെൻ
കദനത്തിന്നിരുൾ മാറ്റുക വരദായക ഭഗവൻ!
ഭട്ടാരക! ബാലാഹ്വയ, ഗുണമന്ദിര, ദേവ!
ഭക്തപ്രിയ കാമപ്രദ, മയിൽവാഹനദാസ!

[സ്മരണം

2 കരുണാമൃതമൊഴുകീടും കടമിഴിയിണയാലെ
കരളിലെഴും കാമാദികൾ നീക്കീടുക ശിവമേ!
നങ്കാത്മജ, നവശങ്കര, നിഗമാഗമമൂർത്തേ!
നന്ദാത്മജവരവൈഭവേ, നിരഘോജ്ജ്വലകീർത്തേ!

[സ്മരണം

3 അദരാദരമടിമലരിണ തൊഴുതിടുമിവനെന്നും
ഭരമോചനമരുളീടുക ഭവതാരകപരനേ!
ധവളാംബര, ധരണീഗത വൃഷവാഹ പുരാരേ!
ധർമക്ഷയവിധ്വംസന സുദൃഢവ്രത, പരനേ!

[സ്മരണം

171

പല്ലവി

**ജനകരാഗമോ ഭവാൻ ജന്യരാഗമോ**
**ജനനമരണരഹിത പരമസത്യസാരമേ!**

ചരണങ്ങൾ

1 ബുദ്ധദേവനോ ഭവാൻ സിദ്ധരാജനോ
ശുദ്ധബുദ്ധനിത്യമുക്തയോഗിരാജനേ! [ജനക

2 ബ്രഹ്മദേവനോ ഭവാൻ വിഷ്ണുദേവനോ
ബ്രഹ്മതത്വലീനചിത്ത സരസിജാതനേ ! [ജനക

3 വ്യാസദേവനോ ഭവാൻ കപിലദേവനോ
ഭാസമാനകാർത്തികേയചരണദാസനേ! [ജനക

4 ഋഷഭദേവനോ ഭവാൻ വ്യാസസൂനുവോ
തൃഷിതലോകശോകദഹനവാരിവാഹമേ! [ജനക

5 ശർവദേവനോ ഭവാൻ കുംഭജാതനോ
സർവവേദശാസ്ത്രജലധികുംഭജാതനേ! [ജനക

6 ഇന്ദുദേവനോ ഭവാൻ മിഹിരദേവനോ
ജന്തുമാത്രകരുണതരളിതാന്തരംഗനേ! [ജനക

172

പല്ലവി

**അമ്മാ ചൊല്ലമ്മാ അമ്മാ ചൊല്ലമ്മാ**

ചരണങ്ങൾ

1 മരുതാമലൈതൻ മുടിയിൽ വിളങ്ങും
പൊന്മണിയേതമ്മാ?
മുരുകൻമടിയിൽ വിളൈയാടിടുമ-
ക്കണ്മണിയേതമ്മാ?
[അമ്മാ

ചൊല്ലുകിറേൻ നാൻ രകസിയമപ്പാ
അവനേ അയ്യപ്പൻ,
നങ്കൈപ്പെണ്മണി പെററ കുഴന്തൈ
അയ്യൻ അയ്യപ്പൻ! [അവനേ

പരമാനന്ദക്കാട്ടിൽ വളരും
പൊന്മയിലേതമ്മാ
അരുളിന്നമൃതം പാരിൽ ചൊരിയും
പൊന്മുകിലേതമ്മാ? [അമ്മാ

ഓതുകിറേൻ നാൻ രകസിയമപ്പാ
അവനേ അയ്യപ്പൻ
പന്തളൈയെൻറാം കോവിലിൽ വാഴും
അയ്യൻ അയ്യപ്പൻ! [അവനേ

3 അറിവിൻ തേങ്കനി കൊത്തിത്തിൻറും
പൈങ്കിളിയേതമ്മാ
വണങ്കുവോർതൻ ഇരുളൈ നീക്കും
തണ്ണൊളിയേതമ്മാ? [അമ്മാ

മൊഴിയുകിറേൻ നാൻ രകസിയമപ്പാ
അവനേ അയ്യപ്പൻ,
മനിതന്നുരുവമെടുത്ത മകേശ്വര-
നയ്യൻ അയ്യപ്പൻ! [അവനേ

4 ജപിത്താലുടനേ അപയം തരുമൊരു
മന്തിരമേതമ്മാ
ജനനം മരണവുമഴിപ്പതററ്ക്കൊരു
തന്തിരമേതമ്മാ? [അമ്മാ

ഉരിയാടുകിറേൻ രകസിയമപ്പാ
മന്തിരമയ്യപ്പൻ
ഉലകം വാഴ്ത്തും സദ്ഗുരു ഇവനേ
തന്തിരമയ്യപ്പൻ! [അവനേ

173

ചരണങ്ങൾ

ആനന്ദത്തേൻകുയിലേ!
ഏതൊരു മാമരക്കൊമ്പിലിരുന്നു നീ
പാടുന്നു തേങ്കുയിലേ?
ആനന്ദത്തേൻകുയിലേ?

കാരുണ്യപ്പൊൻമുകിലേ!
ഏതൊരു മാനത്തു പാറിക്കളിച്ചു നീ
മാരി ചൊരിഞ്ഞിടുന്നൂ?
കാരുണ്യപ്പൊൻമുകിലേ!

ജ്ഞാനത്തിൻ പൂന്തിങ്കളേ!
ഏതൊരു പാലാഴിക്കുള്ളിൽനിന്നെത്തി നീ
പൊങ്ങി വിളങ്ങിടുന്നൂ?
ജ്ഞാനത്തിൻ പൂന്തിങ്കളേ!

ഉലകത്തിൻ സദ്ഗുരുവേ!
ഏതൊരു മന്ദനുമറിവു നല്കുന്നു നീ
എന്നെ മറന്നിടൊല്ലേ,
ഉലകത്തിൻ സദ്ഗുരുവേ!

വാഴ്ക നീ ദൈവതമേ!
കഴലിണ കുപ്പുന്ന ഭക്തർക്കു കാമങ്ങ-
ളേകുന്ന മന്ദാരമേ!
വാഴ്ക നീ ദൈവതമേ!

നിലകൊൾകെൻ മാനസത്തിൽ!
ഓംകാരതത്ത്വമേ, പരമഭട്ടാരനേ!
എൻ പ്രാണനാഥനേ, നീ
നിലകൊൾകെൻ മാനസത്തിൽ!

174 ചരണങ്ങൾ

1 ഭാവിക്കുന്നേൻ !
ശരവണഭവപദസേവകനേ, നിൻ
പാവന നാമം
ശരണാഗതജന പൂരിതകാമം [ഭാവി

2 നിരുപിക്കുന്നേൻ !
നിരുപമസുന്ദരചരിതയശോധന,
തവ മൃദുഹാസം
നിരഘവിലാസം നിരയനിരാസം [നിരു

3 കരുതീടുന്നേൻ !
കരുണാമൃതരസമൊഴുകീടും തവ
കടാക്ഷപാതം
കദനമഹാർണവതാരണപോതം [കരുതീ

4 വിജയിച്ചാലും !
വിമലാംബരധര, ഭസിതമനോഹര,
തുളസീഹാര,
ഭവഭയവിരഹിത, ഭവാവതാര [വിജയി

175

1 ജ്ഞാനമയിലേറിവരുമാനന്ദക്കുമരനിവൻ
ആകാശതത്ത്വമിവൻ
ജ്യോതിസ്വരൂപനിവൻ
ചട്ടമ്പിസ്വാമിയടീ പൊന്നമ്മാ, ഇവൻ
കൺകണ്ട ദൈവമടീ പൊന്നമ്മാ !

2 പക്ത്തിമയിലേറിവരും ആറുമുഖദാസനിവൻ
പുണ്ണ്യത്തിൻ കാതലിവൻ
പാപത്തെപ്പോക്കുമിവൻ
ബാലരാമസ്വാമിയടീ പൊന്നമ്മാ ഇവൻ
കൺകണ്ട ദൈവമടീ പൊന്നമ്മാ !

3 യോഗമയിലേറിവന്നു പോകാശൈ നീക്കമിവൻ
ഉള്ളൊളിയെക്കാണുമിവൻ
ഊരുചുററിപ്പോകുമിവൻ
പട്ടാരസ്വാമിയടീ പൊന്നമ്മാ ഇവൻ
കൺകണ്ട തൈവമടീ പൊന്നമ്മാ !

4. കാൺപതെല്ലാം മായമെൻറു തള്ളിവിട്ടു പോകുമിവൻ
ഉൺമൈയെത്തേടുമിവൻ
ആശൈവിട്ട തുറവിയിവൻ
തീർത്ഥപാദസ്വാമിയടീ പൊന്നമ്മാ ഇവൻ
കൺകണ്ട തൈവമടീ പൊന്നമ്മാ !

5 പരമശിവൻ പാരിതിലെ അവതരിത്ത മനിതനിവൻ
ഏഴൈകളെക്കാക്കുമിവൻ
കാവിയില്ലാ സ്വാമിയിവൻ
വിദ്യാധിരാജനടീ പൊന്നമ്മാ ഇവൻ
കൺകണ്ട തൈവമടീ പൊന്നമ്മാ !

176

പല്ലവി

**പാഹി പാഹി സദ്ഗുരോ !**
**ദേഹി ദേഹി മംഗളം !**

ചരണങ്ങൾ

1 ശങ്കരാവതാരമേ നങ്കാകുമാരനേ, പാഹി
2 ബാലാഹസ്വാമിയേ ബാലരാമസ്വാമിയേ, പാഹി
3 ചട്ടമ്പിസ്വാമിയേ ഭട്ടാരദേവനേ, പാഹി

4 വാസുദേവതനയനേ വാസുദേവവിഭവനേ പാഹി
5 സകലകലാരാമനേ ശകലിതാഘജാലനേ പാഹി
6 നീചഭാവരഹിതനേ ശ്രീചക്രസേവനേ പാഹി
7 ദർശനീയരൂപനേ ദർശനാർഥവിജ്ഞനേ പാഹി
8 പരമപൂജ്യപാദനേ നിരഘസുഷമചരിതനേ പാഹി
9 മധുരഗാനരസികനേ വിധുതവിഷയഭോഗനേ
പാഹി
10 വിനതപാരിജാതമേ മുനിജനാവതംസമേ, പാഹി
11 ധരണീതന്റെ പുണ്യമേ സ്വരസലീനഹൃദയനേ
പാഹി

177

അയ്യപ്പനെന്റു പേരു പെററ കുമരനാരമ്മാ?
നങ്കെയെൻറ തേവി പെററ കുഴന്തെയിവനടീ!
ചിന്നൻ ചിറുവയതിനിലേ സിത്തനാരമ്മാ?
ആറുമുഖദാസനെൻെറ കുഞ്ചനിവനടീ!
ഇമ്മലൈനാട്ടിൻ പുതുവെളിവൈത്തന്തതാരമ്മാ?
ചട്ടമ്പിസ്വാമി തീർത്ഥപാദയോഗിവരനെടീ!
അമ്പിനാലെയുലകം വെല്ലും പുത്ത (ബുദ്ധ) നാരമ്മാ
അകിലവേദപ്പൊരുളറിന്ത മാമുനിയിവനടീ!
മാനിടനുരുവം പൂണ്ടുവന്ത ശങ്കരനാരമ്മാ?
വാസുദേവമെന്തനെങ്കൾ തൈവമിവനടീ!

## സോപാനശൈലിയിൽ പാടാനുള്ള 7 ഗാനങ്ങൾ

[ഇവയിൽ ആദ്യത്തെ മൂന്നെണ്ണം മുൻ അനുബന്ധത്തിൽ ചേർത്തിട്ടുള്ളവയാണ്. അവയുടെ നമ്പറും കണക്കിലെടുത്താണ് ഈ അനുബന്ധത്തിൽ ക്രമനമ്പർ ഇട്ടുവന്നിട്ടുള്ളത്. ആകയാൽ ആ മൂന്നെണ്ണത്തിന് വീണ്ടും ഒരു ക്രമനമ്പർ കൊടുക്കുന്നില്ല.]

പ്രളയപയോധിജലേ......എന്ന ഗീതഗോവിന്ദഗാനമട്ട്

ചരണങ്ങൾ

1 ഇഹ ഭുവനേ സദയം കൃതവാനസി പാദം
ശകലയിതും ജനശമലമശേഷം
ശങ്കര ധൃതമനുജശരീര !
ജയ ഗുഹദാസ ഗുരോ !

2 രചയസി ശുഭചരിതം സകലാദരണീയം
വചസാ മനസാ വപുഷാപി വിഭോ !
ശങ്കര ധൃതമനുജശരീര !
ജയ ശമദമധീര !

3 ജാതിഭേദരചിതം ചിരസഞ്ചിതതിമിരം
ദളയസി നിഖിലം ഗോഭിരശങ്കം
ശങ്കര ധൃതമനുജശരീര !
ജയ ബോധദിനപതേ !

4 സകലാസു കലാസു ച കൗശലമതിമഹിതം
നിരതിശയം വഹസി ജനപ്രിയദം
ശങ്കര ധൃതമനുജശരീര !
ജയ നിഗമശരീര !

5 ദർശയസേ കരുണാം കീശേഷ്വപി പരമാം
പ്രേമസുധാരസ തരളിതഹൃദയം
ശങ്കര ധൃതമനുജശരീര !
ജയ ദുരിതകൃശാനോ !

6 കലയസി ചരണജുഷാം ജനിമതിസുഖധന്യാം
രുചിരാപാംഗവിലോകനസഹസാ
ശങ്കര ധൃതമനുജശരീര !
ജയ ദേശിക ! സുമതേ !

ദണ്ഡകം

പല്ലവി

**വന്ദാരുവൃന്ദവരസന്ദാനദക്ഷവര-**
**മന്ദാരമേ വിബുധകേതോ!**

ചരണങ്ങൾ

1 ധർമ്മത്തിനും ഭുവനശർമ്മത്തിനും വിമല-
കർമ്മത്തിനും ഭുവിവിലോപം
വരുമളവു പാപം
പെരുകിയുരുതാപം
നിറയുവതു പുരുകരുണമറിയുമുടനവതരതി
നിരവധികസുഖനിചയ ദീപം
വിശ്വാധിനാഥനിതി വിശ്വാസമാർന്നു ജന-
മാശ്വാസമോടു മരുവുമ്പോൾ
നവദിനകരൻപോൽ
മുഴഹിമകരൻ പോൽ
ഇഹ ധരയിൽ നരവടിവിലുദിത! ഹര! പരമശിവ!
തവ കഴലിലിതമൊടു തൊഴുന്നേൻ [വന്ദാരു

2 വിദ്യാധിരാജ! നിരവദ്യാകൃതേ! പരമ-
ഹൃദ്യാപദാന, ശ്രുതസാരം
നിഗമതതിസാരം
ദുരിതപരിഹാരം

തവ മഹിതചരിതമമൃതരസരുചിരതര-
മനുപമിതശുഭകരമുദാരം
മോഹാന്ധകാരവനദാഹാതി പേശലമ-
നാഹാര്യശോഭമുപഗീതം
മുനിനിവഹപീതം
ഭയജലധിപോതം
അഴകിനൊടു കരുതിയനുനിമിഷമകതളിരിൽ
അവനിതലജനിയധിക പൂതം
[വന്ദാരു

3 രാഗാദിദോഷയുതഭോഗാശവിട്ടു വര-
യോഗാതിരൂഢപദമേറി
അവശതകരം മാറി
സുഖസുധയിലൂറി
വിലസുമതിമുനിചരിത ! ശരണമിഹ തവ ചരണ-
നളിനയുഗമനിശമിതി തേറി
കാലം കഴിക്കമിവനാലംബമായ് വരിക
ബാലാഭിധാന ! യതിധീര !
ധൃത്വവിജിതമാര !
ഹൃദി ധൃതകുമാര !
ഭുവനഗതസുകൃതി ജനഹൃദയശിഖിനവജലദ !
ഫണിമുകുടലസദമലഹീര !
[വന്ദാരു

ശ്രീരാഗം　　　　　　　　　　　　　　ചമ്പട

ചരണം 1.

സകലകലാവല്ലഭ !
ഭുവനദേശിക ! ദേവ !
സുമുഖ ഷൺമുഖദാസ !
വാസുദേവജ ! വിഭോ !
മമ മനോനിലയത്തിൽ
നിലകൊണ്ടു വിളങ്ങേണം
ചരണപങ്കജം തവ
നിഖില-സുജന-വിമല-ഹൃദയ-നിഹിതം.

ചരണം 2.

ശരണം മറ്റൊരുവന-
മിവനില്ലാ നിരൂപിച്ചാൽ
കരുണാവാരിധേ ! തീർഥ-
ചരണ ! വിദ്യാധിരാജ !
താവകപ്രീതിതന്നെ
സർവദേവതാപ്രീതി
ദേവദേവാവതാര !
മധുര-മസൃണ-ഹസിത-സുഭഗ ! സുമതേ !

ചരണം 3. എല്ലാമിങ്ങറിയുന്ന
നിന്തിരുവടിയോട്
ചൊല്ലാനെന്തിരിക്കുന്നു
ബുധജനശിഖാമണേ ?
ഓരോ നിമേഷവും ഞാൻ
നിന്നെക്കാത്തിരിക്കുന്നു
കാലവിളംബമെന്തേ ?
വൃജിന-ഗഹന-ഗഹന-ദഹന ! ഭഗവൻ !

ചരണം 4. നീ തന്നെ നമുക്കിപ്പോഴം
മാതാവും ജനകനും
ബന്ധുവും സന്മിത്രവും
വിദ്യയും ദ്രവിണവും
നിന്നെ ഞാൻ ഭജിക്കുന്നേൻ
കണ്ണീരിൽ നനഞ്ഞതാം
ഭാവനാസുമങ്ങളാൽ
ഭവജ-കദന-ജലധി-തരണ-നിപുണ !

**178**

ഗാനം

കേദാരപന്ത്/കല്യാണി ചമ്പട

പല്ലവി

**പരമഭട്ടാരക! ദീനദയാലോ!**
**മുനികുലതിലക! മഹാത്മൻ**
**പദയുഗളം തവ ലോകഗുരോ ഞാൻ**
**പരിചോടേ പണിയുന്നേൻ.**

ചരണം 1 കേരളജനതതിസഞ്ചിത പുണ്യം
മനുജാകൃതി പൂണ്ടവനേ!
കേരളചരിതം കല്മഷരഹിതം
തിരുത്തി നീ പുനരെഴുതീ;
അപകർഷവിഷവ്യസനം നീങ്ങി
ഞെട്ടിയുണർന്നു കരേറി
അഭിമാനത്തിൻ കല്യാണാചല-
ത്തുംഗശൃംഗമതിൽ ഞങ്ങൾ [പര

ചരണം 2 മറക്കുടാതേ മറയേവർക്കും
സമാവകാശം മന്നിൽ
മടിവിട്ടേവമുരച്ചഥ പാര-
മ്പര്യച്ചരട് മുറിച്ചു
തുറന്നു നൽകീ ഞങ്ങൾക്കറിവിൻ
സുന്ദരമണിമയസൗധം
തുറവിയർമന്നൻ നീയതിമാനുഷ-
നീശൻതന്നവതാരം...... [പര.

ചരണം 3 പതിതജനാവനസേവന നിരതൻ
പരിണതമതികളിൽ മുമ്പൻ
പദാതിയായിട്ടലഞ്ഞു പലപല
ജനപദവീഥികൾ തോറും
മനുഷ്യജാതിയ്ക്കില്ലാ തങ്ങളി–
ലല്പം പോലും ഭേദം
മതമിതു നൂതനമറിയിച്ചല്ലോ
സഹജരെ നീയപശങ്കം...... [പര

**179**

പുന്നാഗവരാളി ചമ്പട

ചരണം 1 ദീനജനസുഖം നൽകാൻ
സൂനബാണരിപു മന്നിൽ
മാനവനായ് വന്നുദിച്ച
യതിരാജ !
താണുകൂപ്പി വണങ്ങുന്നേൻ
താരിണ പണിഞ്ഞിടുന്ന
താവക ചരണയുഗ്മം
ഗുരുരാജ !
ചരണം 2 വേദസാരമഖിലവും
മോദമോടു വശത്താക്കി
ഭേദഭാവം വേരറുത്ത
ഗുഹദാസ !
ഭാസമാന വൈഭവത്താ–
ലസമാനനായ നിന്നിൽ
വ്യാസബുദ്ധശങ്കരന്മാർ
വിളയുന്നു !

ചരണം 3 എന്റെ മമ ചിത്തമന്റെ
മംഗലമാം തവ രൂപം
ഭംഗിയോടും ഭഗവാനേ !
കാണാകേണം

കോടിസൂര്യത്തിളക്കവും
കോടിചന്ദ്രക്കുളിർമയും
തേടിടും നിൻ ദിവ്യരൂപം
കാണാകേണം.

ചരണം 4 നിഷ്പ്രപഞ്ചനെന്നാകിലു-
മിപ്രപഞ്ചശ്രീചക്രത്തിൻ
ദീപ്രമധ്യബിന്ദുവായ
പെരുമാനേ !
ആവിർമോദമനുദിനം
ഭാവലക്ഷദീപങ്ങളാൽ
ആരതി ചെയ്യുന്നു ഞാൻ നിൻ
തിരുമുമ്പിൽ.

ചരണം 5 ആപതിച്ചിടാവൂ ദേവ !
നിന്നപാംഗവീക്ഷണങ്ങൾ
ആഴിത്തിരമാല പോലെ
മേൽക്കുമേലേ
അക്ഷയസുഖാമൃതത്തിൻ
കയം തന്നിലെൻ ഹൃദയം
അക്ഷീണമാം രസമൊടും
മുഴുകാവൂ.

180

വദസി യദി കിഞ്ചിദപി...എന്ന ഗീതാഗോവിന്ദ
ഗാനമട്ട്

പല്ലവി

ഭജേ തീർഥപാദം സഞ്ചരണ ശീലമനികേതം

ചരണങ്ങൾ

1 കനകരുചിവിഗ്രഹം കമനീയലോചനം
കാമിതവരപ്രദമുദാരം
കദനവനകുംഭിവര കുംഭതടപാടനം
കാശസിതകീർത്തിധനഹീരം [ഭജേ

2 കരകലിതചിന്മുദ്ര മമല സുഖമന്ദിരം
കാർത്തികേയപ്രിയനിധാനം
കളമധുരസുസ്വരം നങ്കാകുമാരകം
കാരുണികശേഖരമനൂനം [ഭജേ

3 വിപുലനിടിലം പ്രഭും വാസുദേവാത്മജം
വിധുശകല രുചിരതരഹാസം
വിഷയവനപാവകം കുശലസന്ദോഹകം
വിമഥിതമനോരംഗദോഷം [ഭജേ

4 ഭയരഹിതധീജുഷം ഭാവനാരസപുഷം
ഭവശോകഹിമനികരസൂരം
ഭസിതകൃതലേപനം സുകൃതിജനസേവിതം
ഭരതമഹിഗുരുമഹിമസാരം [ഭജേ

5 മഹിതപദ്മാസനേ സുഖതരവിരാജിതം
മാരജിതമാദൃതനരാംഗം
മധുമധുരഭാഷണം മുനികുലവിഭൂഷണം
മാനിതഗുണാകരമസംഗം [ഭജേ

6 മരുദചലതാപസം ധവളതരവാസസം
മാനവസരോവരസരോജം
മനനശ്രുഭസുരതരും മതിവിജിതസുരഗുരും
മായാവിഹീനഗുണഭാജം [ഭജേ

181

വിരചിതചാടുവചനരചനം.....എന്ന ഗീതഗോവിന്ദ
ഗാനമട്ട്

പല്ലവി

മഹയേഗുഹദാസം
മഹിഗതമഹിവരഭ്രഷം

ചരണങ്ങൾ

1 പരമപവിത്രഹൃദംബുജ വികസിത-
പുരുകരുണാമൃത സാരം
പദകമലാഗത ഭക്തമധുവ്രത-
മുക്തിമധുപ്രദമീശം [മഹയേ

2 ശിതധിഷണാഗുണദർപ്പണ സുതല-
പ്രതിഫലിതാമലതത്ത്വം
ശിവമയമധുരവചോനിചയാഹത-
ഭുവനഗതതിമിരനികരം [മഹയേ

3 നിഗമസരോവര വിഹരണലോലമ-
നോഹരമത്തമരാളം
നിയമിജന വൃജനിടില വിശേഷക-
മപഗതവിഷയകളങ്കം [മഹയേ

4 വിജയാനന്ദ മഹാശയ മാനസ-
മന്ദിരമണിമയ ദീപം
രാമാനന്ദ മഹാസുകൃതാംബുധി-
പൂർണസുധാകര ബിംബം [മഹയേ

5 സുകൃതകണ്ണെരിവ ഭ്രതിരജോഭിർ
ഭൂഷിതനിജവരഗാത്രം
സരസിജനിലയന മഹിഷീമോഹന–
മൃദളാപാംഗകപാത്രം [മഹയേ

6 നളമിവ ശകലിത സകലകലിമലം
ഹരമിവ ജിതസുമചാപം
വിധുമിവ പീയൂഷാമലശീതള–
ഗോപ്രസരം ബുധ ഹീരം [മഹയേ

182

കാപ്പിരാഗം ചായ്പുതാളം

പല്ലവി

വാസുദേവാത്മജ, നങ്കാകുമാരക
വാസുദേവോപമ വൈഭവനേ !

ചരണങ്ങൾ

1 എന്തനമാകുന്ന വൃന്ദാവനത്തിൽ നീ
പുല്ലാംകുഴലൂതിയങ്ങുമിങ്ങും
ഓടിക്കളിച്ചു രസിക്കുക, കുട്ടിന
ങ്ങി,ങ്ങേറെക്കാലികൾ—എൻ ചിന്തകൾ !

2 എന്തനക്കാളിന്ദിയാററിൽ കിടപ്പുണ്ടു
കാളിയനായിരം പത്തിയുമായ്—
ഭോഗാഭിലാഷം—ചവിട്ടിക്കയറി നീ
ആടിത്തകർക്കുക മേൽക്കുമേലെ !

3 എന്തനമാകും കുരുക്ഷേത്രഭൂമിയിൽ
നൂറല്ലൊരായിരം കൗരവന്മാർ—
ദുർവികാരങ്ങൾ—നിരക്കുന്നു, നീയെന്നെ
അർജ്ജുനസോദരനാക്കിയാലും !

4 ഇസ്സുദാമാവിനു നൽകേണ്ടതെന്തെന്നു
ചിന്തിച്ചിട്ടുള്ളം കുഴക്കിടൊല്ലേ;
ഒന്നുമെടുക്കാതെ നീതന്നെ വന്നെൻെറ
ചിത്തകുടീരത്തിൽ മേവിയാലും !

183

[അഖിലാണ്ഡമണ്ഡലം...മട്ട്]

പല്ലവി

പന്തനക്കാവിലെ നിലവറയിൽനിന്നും
പരമഭട്ടാരകനേ ! വരിക നീ വീണ്ടും
പരിനിർമല ! യമിശേഖര ! കാരുണ്യക്കടലേ !
പഥികർക്കൊരു സുഖമേകും വടവൃക്ഷത്തണലേ !

ചരണങ്ങൾ

1 നവനീതകമനീയപ്പൂപ്പുഞ്ചിരിയാലേ
അവനിയിലാനന്ദചന്ദ്രിക തൂകാൻ
അറിവിൻെറ കിരണങ്ങൾ വിളയിച്ചു നീളെ
അകതളിരിലേവർക്കും ശാന്തിക്കളിരേകാൻ (പന്ത

2 പരമാത്മ ഭാവനയാൽ കുടിലതകൾ നീക്കി
പരഹിംസാവാസനകളഖിലമൊടുക്കി
പലവർണമലരുകൾ വിരിയിച്ചു നിൽക്കും
ഒരു പൂങ്കാവനഭംഗിയുലകിന്നു നൽകാൻ (പന്ത

3 ഹിമദീധിതിചൂഡാവതാരമേ ! നിൻെറ
പദതാരിണ കുപ്പുന്നൊരെങ്ങൾക്കനുവേലം
പ്രേയസ്സും ശ്രേയസ്സും നിരുപാധികമേകി
നിജഭക്തപ്രിയതയ്ക്കൊരു ഭാഷ്യം ചമയ്ക്കാൻ (പന്ത

184

[ഭജഗോവിന്ദം മട്ട്]

പല്ലവി

ഭജനീയാനാം ഭജനീയം ഭജ
ഭട്ടാരകപദ സരസിജയുഗളം

ചരണങ്ങൾ

1 ആയുർനശ്യതി പശ്യ സമക്ഷം
കാലാധീനം സാധോ ! ഭുവനം (ഭജ

2 സമസ്തദേവ പ്രീതികൃതേഽഹം
കരോമി കിം ജഹി സോദര! ചിന്താം (ഭജ

3 സംസാരാർണവമഗ്ന ! ജളാശയ !
സാധോ ! മാ ത്വേവി ചാരപരതാ

4 കാമാദ്യരിഷഡ്വർഗോപപ്ലവ–
വിധുരിത ! സോദര ! ദൈന്യമപാകുരു (ഭജ

5 ആത്മന്യാരോപിതമിഹ നിഖിലം
വിശ്വം സാധോ ! ഇദമവബോദ്ധ്യം (ഭജ

6 തത്ത്വമവിദ്യാവൃതമിഹ വേത്തും
സോദര ! സംത്യജ കാര്യമശേഷം (ഭജ

7 സഫലീകുർവേ ജന്മ മദീയം
കഥമിതി ഖേദം മാ കുരു മാ കുരു (ഭജ

8 ബ്രഹ്മാസ്മ്യഹമിതി വേദരഹസ്യം
ജാനേ കഥമിതി മാ തനു ശങ്കാം (ഭജ

9 ഇഹ ഭുവനേ ശ്രുതമഖില ജനാനാം
ഭവിതും ദിനമനു ഭാവുക ! നിയതം (ഭജ

185

[ധിമിം ധിമിധിമിം ധിമധിമിം ധിമിധിമിം
ധിമിധിമിം ധിമിധിമിം ധിമിധിമിം]

1 പ്രിയം പ്രതപസാം പ്രഥമമാഗമവിദാം
പ്രമുഖകല്പകതരും പ്രണമതാം
പ്രശാന്തമനസം പ്രസൃതശുഭ്രയശസം
പ്രമഥിതേന്ദ്രിയഗണം പ്രഭുഗുണം।
പ്രസന്നവദനം പ്രതിപദം പ്രകരുണം
പ്രഥിതശങ്കരയതിം പ്രതിനവം
പ്രശസ്യചരിതം പ്രണവചിന്തനരതം
പ്രതിദിനം പ്രകലയേ ഭൃതഗുഹം ||

2 ശമാദിശകലീകൃത സമസ്തശമലം
വിപിനവാസിനമനംഗജയിനം
നിശാതധിഷണം ധൃത വിശുദ്ധ-
ധവളാംബര മഹീനമഹിമാനമതുലം।
അഹിംസകധുരിസ്ഥിത, മഭദ്രതിമിരച്ഛിദ-
മദഭ്രമഹസാം നിലയനം
നികേതനവിഹീന മവധൂതമകുടം
പരമഹംസപുരടം ഹൃദി ഭജേ ||

3 മരുതാമചലം ശ്രിതമനോപമതപോധന-
സമാർജിത ചിദാത്മകസുഖം
കലാസു കുശലം സകലജീവിസമുദായ-
സദയം ഹൃദി വിവർജിതഭയം
ധിയാ ജിതഗുരും സുജനസന്തതസഖം
ഭസിതധൂളിലസദംഗമനഘം
വ്രജാമി ശരണം ഗുരുമനേക സുകൃതൈക-
സുലഭം ഹരഭവം ഭവഹരം ||

186

ആരഭിരാഗം ചായ്പുതാളം

പല്ലവി

പരമഹംസന്മാർക്കമാദർശമായൊരെൻ
പരമഭട്ടാരനേ! വെല്ക വെല്ക

ചരണങ്ങൾ

1 ഒന്നാനാം ചക്കരപ്പൊയ്കയിലങ്ങിങ്ങു
മുളിപ്പറക്കുന്ന കൊച്ചുവണ്ടേ,
അവിടത്തിൽ കണ്ടോ നീ ചട്ടമ്പിസ്വാമിയെ?
കണ്ടേൻ ചിന്മുദ്രിതപാണിയായി;

ചിന്മുദ്രാപാണിയായ് വിലസുന്ന യോഗിയാം
പരമഭട്ടാരനേ! വെല്ക വെല്ക!

2 ഏഴാനാം ചക്കരപ്പൊയ്കയിലങ്ങിങ്ങു
മൂളിപ്പറക്കുന്ന കൊച്ചുവണ്ടേ,
അവിടത്തിൽ കണ്ടോ നീ ചട്ടമ്പിസ്വാമിയെ ?
കണ്ടേൻ മൗനത്തിലാണ്ടവനെ;

ഏകാന്തമൗനത്തിലാത്മാമൃതമുണ്ണുന്ന
പരമഭട്ടാരനേ! വെല്ക വെല്ക!

3 ഓരോരോ പൊയ്കയിലോരോരോ കാഴ്ചക-
ളനുഭവിച്ചാനന്ദം പൂണ്ടവനേ!
അണിമാദിസിദ്ധികൾ കയ്യിലെടുത്തശ്രമം
പന്താടിക്കേളികളാടിയോനേ!

ഭുവനൈകബാന്ധവനായി വിളങ്ങിയ
പരമഭട്ടാരനേ! വെല്ക വെല്ക!

187

നാമാവലി

ഗോവിന്ദ ഗോവിന്ദ ഗോവിന്ദ !
നങ്കാകുമാരനേ ഗോവിന്ദ !
ഗോവിന്ദ ഗോവിന്ദ ഗോവിന്ദ !
വാസുദേവാത്മജ ഗോവിന്ദ !

പരമഹംസപ്രഭോ ഗോവിന്ദ !
പരമഭട്ടാരനേ ,,
കരുണതൻ കാതലേ ,,
കമനീയരൂപനേ ,,
കലുഷാദ്രികുലിശമേ ,,
കലിയുഗവരദനേ ,, [ഗോ

അധിഗതതത്ത്വനേ ഗോവിന്ദ !
അധികമഹത്ത്വനേ ,,
അജിതപ്രഭാവനേ ,,
അമൃതാശനശീലനേ ,,
അശരണ മിത്രമേ ,,
അശിവാതിദൂരനേ ,, [ഗോ

അനുപമസത്വനേ ഗോവിന്ദ !
അനുഭൂതിരസികനേ ,,
അവധൂതരാജനേ ,,
അവജിതകരണനേ ,,
അഭയപ്രദായക ,,
അഭേവവിധായക ,, [ഗോ

അഭിരൂപഹീരമേ ഗോവിന്ദ !
അഭിരാമചരിതനേ ,,
അഭിലാഷശൂന്യനേ ,,
അഭിയുക്തവചനനേ ,,
അപരിഗ്രഹിരത്നമേ ,,
അപമാർജിതപാപനേ ,, [ഗോ

188

യമുനാകല്യാണി ഏകതാളം

ആറുമുകദാസനേ നീ വാവാ സ്വാമി
ആനന്ദമാണ്ടവനേ വാവാ
പുതുയുഗത്തിൻ സൂരിയനേ വാവാ സ്വാമി
അരുളൊളിതൻ ചന്തിരനേ വാവാ
നങ്കൈയാരുംതൻ പുത്തിരനേ വാവാ സ്വാമി
അകിലകലാവല്ലവനേ വാവാ
അണുമലത്തൈയൊഴിത്തവനേ വാവാ സ്വാമി
സത്തിയത്തൈ മൊഴിന്തവനേ വാവാ
ഊരുച്ചുററും തുറവിയേ നീ വാവാ സ്വാമി
ഏഴൈകരുക്ക തൈവമേ നീ വാവാ
എന്മനമാം കോവിലിൽ നീ വാവാ സ്വാമി
വന്തിരുന്തു കേളി ശെയ്യ വാവാ

189 പല്ലവി

ഹേ ധർമധീര !

ചരണങ്ങൾ

1 ഭവ, നീയവനിയിൽ വന്നവനേ ജയ
ഹേ വിശ്വഭാനോ ! വാസുദേവസൂനോ !
ഭവഭയസാഗരതാരകനേ ജയ
ഹേ ദാനവീര ! (ഹേ ധർമ

2 വിഭൂതിസുന്ദര ഭുവന വിഭാവന !
ഹേ മംഗളശീല ! ഹേ ഗാനലോല !
വിഭൂതിഭൂഷിതവിഗ്രഹനേ ജയ
ഹേ ശർമസാര ! (ഹേ ധർമ

3 ലംബശ്മശ്രു ജടാഭരബന്ധുര !
ഹേ പൂർണ്ണമോദ ! ഹേ തീർത്ഥപാദ !
ലോകം കൃപയാൽ വെന്നവനേ ജയ
ഹേ യോഗി ഹീര ! (ഹേ ധർമ

4 ഭാവുകദായക ! ധവളാംബരനേ
ഹേ ഷൺമുഖദാസ ഹേ കാനനവാസ !
ഭട്ടാരകനേ യോഗേശ്വര ജയ
ഹേ ശോകഹാര ! (ഹേ ധർമ

190

കമാശ് ആദിതാളം

പല്ലവി

ആഗമപ്പൊരുളായ ദൈവമേ !
ആശുതോഷാവതാരമേ ഗുരോ !

ചരണങ്ങൾ

1 വിശ്വമോഹനമായ നിൻ ശുഭ–
വിഗ്രഹം ഭസ്മധൂളിഭൂഷിതം
മന്മതിമണിക്കോവിലിന്നുള്ളിൽ
മങ്ങലില്ലാതെ മിന്നിനില്ക്കുവേ,
ധന്യ,മീ ജനി ലോകമംഗള–
ധർമവാസര സോമബിംബമേ ! (ആഗ

2 ഭാസുരങ്ങളാമോരോരോ നവ–
ഭാവപുഷ്പങ്ങൾകൊണ്ടു നിന്നെ ഞാൻ
അർച്ചനംചെയ്തു കല്മഷമക–
ന്നക്ഷയസുഖം നേടിയശ്രമം
ഭീ വെടിഞ്ഞു കഴിഞ്ഞിടാവു ഹാ !
ഭീമസംസാര വാരിരാശിയിൽ. (ആഗ

3 അന്തമില്ലാത്ത ദുഷ്കൃതങ്ങളാ-
ലന്ധകാരത്തിലാഴ്ന്ന ലോകം
അലിവിൻ പൊൻവിളക്കായി നിന്നു നീ
അറിവിൻ മഞ്ജുള ശീതരശ്മികൾ
നാലുഭാഗത്തും തൂകി,യീ മന്നിൽ
നാകലോകം ചമയ്ക്കുക വീണ്ടും. (ആഗ

191

പല്ലവി

തരിശനം തരവേണ്ടും സ്വാമി
തരിശനം തരവേണ്ടും

ചരണങ്ങൾ

തവിക്കിതു എന്നുള്ളം സ്വാമി
തവിക്കിതു എന്നുള്ളം
ഏഴൈ നാൻ തെരിയാതാ സ്വാമി
ഏഴൈ നാൻ തെരിയാതാ?
പൊരുളൈത്തെരിന്തവനേ സ്വാമി
പൊരുളൈത്തെരിന്തവനേ, [തരി
അണമലമൊഴിപ്പായേ സ്വാമി
അണമലമൊഴിപ്പായേ,
അരുളൈത്തരുവായേ സ്വാമി
അരുളൈത്തരുവായേ,
മുരുകനൈക്കണ്ടവനേ സ്വാമി
മുരുകനൈക്കണ്ടവനേ, [തരി
ഇവനുക്കുത്തുണൈ നീതാൻ സ്വാമി
ഇവനുക്കുത്തുണൈ നീതാൻ
വഴിചൊല്ലി വിടുവായേ സ്വാമി
വഴിചൊല്ലി വിടുവായേ
കുരുവേ സത്കുരുവേ സ്വാമി
കുരുവേ സത്കുരുവേ [തരി

ചരണങ്ങൾ

192

1 വിശ്വഭാവന വീതകല്മഷ
തീർഥപാദ നമോസ്തുതേ
വിഷയവിഷധര വിധവയതിശത-
വന്ദിതായ നമോസ്തുതേ !

2 വാസുദേവജ വാദിവാരണ-
പുണ്ഡരീക നമോസ്തുതേ
വരവിമല ഗുണ ശുഭഹൃദയ ഭൃത-
ഷൺമുഖായ നമോസ്തുതേ !

3 ജ്ഞാനഭാസ്കര ഗാനതത്പര
ദീനപാല നമോസ്തുതേ
ഹിതവചനഹതനിഖിലജനഘന-
പാതകായ നമോസ്തുതേ !

4 അഞ്ചനീയഗുണാംബുധേ നവ-
ശങ്കരാര്യ നമോസ്തുതേ
അമൃതശശിഹിമധവളതരപട-
വാസിതായ നമോസ്തുതേ !

5 ഭക്തലോക പുമർഥ സാധക
ഭവ്യസേവ്യ നമോസ്തുതേ
ഭേദഭേദവപതിത നരനവ-
നീരദായ നമോസ്തുതേ

6 സൂനൃതപ്രിയ സത്വശോധക
ബാലസംജ്ഞ നമോസ്തുതേ
സുഖസുരഭി സിതഭസിത ശുചിലസ-
ദംഗകായ നമോസ്തുതേ !

7 ചാരുദർശന കേരളാവനി-
പുണ്യചന്ദ്ര നമോസ്തുതേ
ഗഹനവനധൃത കഠിനതരയമ-
വർധിതായ നമോസ്തുതേ ! !

193

കല്യാണി ആദി

പല്ലവി

നമോ നമോ നമോ
നമോ നമോ നമഃ

ചരണങ്ങൾ

1 പിപീലികങ്ങൾക്കും പ്രിയമണച്ചിടും
പരാവരജ്ഞനാം പരമഹംസനേ !
പരാർദ്ധ്യപാദനാം പരമഭട്ടാര-
പദാധിരൂഢനേ !

2 പശുജനത്തിനും പുലിക്കുമൊപ്പമേ
പദത്തിലാശ്രയമണച്ചിടും മുനേ !
പതിതപാലന കലാനിപുണനാം
പരിണതമതേ !

3 പരവിദ്യാധന സമാർജനത്തിനാൽ
പരാമൃതനായി വിളങ്ങിയ വിഭോ !
പരനിജഭിദാ രഹിതനാം ഗുരോ !
പരസുഖജ്ഞനേ !

194

ശ്രീരാഗം ആദിതാളം

പല്ലവി

കലയേഹം ബാലാഹ്വയമനിശം
നിശാനാഥരുചിര ധവളവസനം

ചരണങ്ങൾ

1 നവനളിനപലാശന യനയുഗളം
ഗളദമൃതമസൃണിത ചാടുവചസം [കല

2 സിതഭസിതകൃത ലേപനനിടാലം
ലംബമാനജടാ ശോഭിതാംസം [കല

3 സംഭരിതഭൂരി കരുണാനിലയം
ലയഹീനതത്ത്വ നിലീനഹൃദയം [കല

4 യതിശേഖര മാനതാവനരതം
രതിനായകാരി തനയരതിയുതം [കല

195

ശങ്കരാഭരണം ചായ്പ്

പല്ലവി

ചരണസരസിജമനുപമം തവ
ഭാവയേ ഹൃദയേ സദാ

ചരണങ്ങൾ

1 സകല മംഗള സംവിധായക !
ശകലിത വൃജിനസമുദയ ! ഗുരോ ! [ചരണ

2 അദ്വയതത്ത്വാമൃത സേവക !
വിദ്യാജലനിധി പാരഗ ! ഗുരോ ! [ചരണ

3 കോടാടവിധൃത കഠിനവ്രത !
കോടിസൂര്യ തേജോയുത ! ഗുരോ ! [ചരണ

4 മതിവിധൃത ബാലാംബികാപദ!
മഹിത ! മഹിഗതപുരാരേ ! ഗുരോ! [ചരണ

**196**

കുറിഞ്ഞി ആദി

പല്ലവി

ഭരണിയിൽ വന്നവനേ ! കൃത്തിക-
തന്നിൽപ്പോയവനേ ?

ചരണങ്ങൾ

1 മാധവകോണ പുരാതനപുണ്യം
മാനവരൂപമെടുത്ത മഹേശ്വര ! (ഭര

2 പന്മനതൻ പരിപാവനഭൂമിയിൽ
മഹാസമാധിയടഞ്ഞ യതീശ്വര ! (ഭര

3 അവശജനത്തിനു കുശലമണച്ചൊരു
പേശലകർമധുരീണ മഹാശയ ! (ഭര

4 അഹിംസതൻ ശുഭസന്ദേശത്താൽ
അപവർഗപഥം കാട്ടിയ ദേശിക ! (ഭര

197

കേദാരഗൗഡം ചമ്പട

പല്ലവി

സംസൃതിമഹാഭയമൊഴിക്കുക മഹാത്മൻ !

ചരണങ്ങൾ

1 ശർമകര ധർമധര നർമവചനപ്രിയ !
നിർമലഗുണാംബുധേ പരമഭട്ടാരകനേ ! (സം

2 കർമപഥദർശക ദയാംബുധര സദ്ഗുരോ !
നിർമദജനാശ്രയ സുധീന്ദ്ര യതിധീര ! (സം

3 ഷൺമുഖപദാംബുരുഹ ഭൃംഗ യോഗേശ്വര !
ഷൺമതവിദാംവര കലാംബുധി കലാനിധേ !
(സം

4 ഭീമതര കോടഘന കാന്താരവാസനേ !
ഭീരഹിത ലോകഹിത ഭീമാവതാരമേ ! (സം

198

നാമാവലി

പല്ലവി

ശംഭോ ശങ്കര ശങ്കര ശംഭോ ഭട്ടപാദ – സ്വാമി
ശങ്കരശംഭോ ശംഭോ ശങ്കര തീർഥപാദ

ചരണങ്ങൾ

നങ്കാനന്ദന ലോകാനന്ദന തീർഥപാദ – സ്വാമി
ലോകാനന്ദന നങ്കാനന്ദന ഭട്ടപാദ
മംഗളമൂർത്തേ മഞ്ജുളകീർത്തേ ഭട്ടപാദ – സ്വാമി
മഞ്ജുളകീർത്തേ മംഗളമൂർത്തേ തീർഥപാദ
കരുണാസിന്ധോ സജ്ജനബന്ധോ തീർഥപാദ – സ്വാമി
സജ്ജനബന്ധോ കരുണാസിന്ധോ ഭട്ടപാദ [ശം
മുനിജനനായക ചിത്സുഖദായക ഭട്ടപാദ – സ്വാമി
ചിത്സുഖദായക മുനിജനനായക തീർഥപാദ
സംസൃതിതാരക ഷൺമുഖധാരക തീർഥപാദ – സ്വാമി
ഷൺമുഖധാരക സംസൃതിതാരക ഭട്ടപാദ
ബുധജനഹീരക പാതകഹാരക ഭട്ടപാദ – സ്വാമി
പാതകഹാരക ബുധജനഹീരക തീർഥപാദ [ശം
ദീക്ഷാദക്ഷിണ കർമവിചക്ഷണ തീർഥപാദ – സ്വാമി
കർമവിചക്ഷണ ദീക്ഷാദക്ഷിണ ഭട്ടപാദ
സരളഗുണാകര സജ്ജനശങ്കര ഭട്ടപാദ – സ്വാമി
സജ്ജനശങ്കര സരളഗുണാകര തീർഥപാദ
വസ്തുജ്ഞാപക വിഭൂതിലേപക തീർഥപാദ – സ്വാമി
വിഭൂതിലേപക വസ്തുജ്ഞാപക ഭട്ടപാദ [ശം
മരുദചലാശ്രയ വിവശജനാശ്രയ ഭട്ടപാദ – സ്വാമി
വിവശജനാശ്രയ മരുദചലാശ്രയ തീർഥപാദ
ഭേദഭ്രമഹര പുരുഷവിദാംവര തീർഥപാദ - സ്വാമി
പുരുഷവിദാംവര ഭേദഭ്രമഹര ഭട്ടപാദ
ധവളവസനധര ശർമധരാധര ഭട്ടപാദ – സ്വാമി
ശർമധരാധര ധവളവസനധര തീർഥപാദ [ശം

199

ധനാശി ചായ്പ്പ്

## പല്ലവി

ഭാവയാമഹേ ഗുരും യോഗിനാം വരം
ഭാവയാമഹേ ഗുരും

## ചരണങ്ങൾ

1 ജ്ഞാനമുദ്രാഞ്ചിത പാണിപദ്മദ്വയം
ചന്ദ്രികാശീതള മുഗ്ധമന്ദസ്മിതം (ഭാവ

2 രുദ്രാക്ഷമാലാ വിഭൂഷിതവക്ഷസം
രുദ്രം ക്ഷമാതലേ ജാതം നരാകൃതിം (ഭാവ

3 സംഗീതസാഹിത്യ സാരസ്യപീയൂഷ-
സംഭാവിതം മഹാവിജ്ഞാന വാരിധിം (ഭാവ

4 വേദാന്തസാഗര ലീലാതിമിംഗലം
സിദ്ധാന്ത സാഗര കുംഭജാതം മുനിം (ഭാവ

200

[കണികാണുന്നേരം...മട്ട്]

പല്ലവി

അഭയപീയൂഷ തരുണമേഘമേ!
അമലതേജസ്സിൻ കിരണമേ!
പരതൻ പാലാഴിപ്പൈതലേ! ദേവ
പരഭട്ടാരക! ഭഗവാനേ!

ചരണങ്ങൾ

കരകാണാതുള്ള കദനവാർധിയിൽ
കരളുരുകി ഞാൻ കേഴുമ്പോൾ
കരുണതൻകരം നീട്ടിയെന്നെ നീ
കരകയറേറണം പെരുമാനേ! [അഭയ

മധുമാസമായെൻ മനമാകും മലർ-
വനികയിൽവന്നെൻ പെരുമാനേ!
വിരിയിച്ചാലും നീയറിവിൻ സുമണം
ചൊരിയും തേനൊലി മലരുകൾ [അഭയ

മതിയാമെൻ ചെറുകടിലിലാനന്ദ-
മൃദുളശാന്തിതന്നൊളി വീശി
മണിദീപമായിപ്പരിലസിച്ചാലും
മഹിതകീർത്തിയാം പെരുമാനേ! [അഭയ

ദശബലാധിക വൈഭവമൊട്ടും
ധരണിയിൽ വന്ന പെരുമാനേ!
തവ ദിവ്യം നാമമഗതികൾക്കൊരു
ശരണ മന്ത്രമായ് വിലസാവൂ! [അഭയ

201

ദ്വാദശലിംഗസ്തുതി

പല്ലവി

പരമാർത്ഥതത്ത്വം സത്പുരുഷാകൃതി കണ്ടുകൊണ്ട
പരമഭട്ടാരനെക്കൈതൊഴുന്നേൻ !

അ. പല്ലവി

ദ്വാദശലിംഗസ്വരൂപ ! നിൻ കാരുണ്യ-
മെങ്ങൾക്കൊരാശ്രയം തീർത്ഥപാദ !

ചരണങ്ങൾ

1 ജ്യോതിർമയലിംഗമായ് സൗരാഷ്ട്രദേശത്തിൽ
വാണിടുംശ്രീ സോമനാഥനിൽ ഞാൻ (പര

2 ശ്രീശൈലശേഷാദ്രിശൃംഗങ്ങളിൽ വാണീടും
ശ്രീമല്ലികാർജ്ജുനലിംഗം തന്നിൽ (പര

3 ചേലിലവന്തികാദേശത്തിൽ ഭാസിക്കും
ശ്രീമഹാകാലാഖ്യലിംഗം തന്നിൽ (പര

4 കാവേരീനർമ്മദാ സംഗമവാസിയാം
ഓംകാരസാരമാം ലിംഗം തന്നിൽ (പര

5 പാരലികാഭിധദേശത്തിൽ മേവിടും
ശ്രീവൈദ്യനാഥാഖ്യലിംഗം തന്നിൽ (പര

6 ആമർദപത്തനവാസിയായ് മിന്നുന്ന
ശ്രീനാഗനാഥാഖ്യലിംഗം തന്നിൽ (പര

7 കാശിയിലാനന്ദ വനവാസംചെയ്തിടും
ശ്രീവിശ്വനാഥാഖ്യലിംഗം തന്നിൽ (പര

8 ഡാകിനീശാകിനീ സംഘനിവാസിയാം
ഭീമാഖ്യകോലുന്ന ലിംഗം തന്നിൽ (പര

9 ശ്രീതാമ്രപർണികാ വാരാശിസംഗമ
വാസിയാം രാമേശ്വരലിംഗം തന്നിൽ (പര

10 സിംഹാദ്രിപാർശ്വത്തിൽ ഗോദാവരിതൻ തീര-
മാർന്നിടും ത്ര്യംബകലിംഗം തന്നിൽ (പര

11 ഹിമധരപാർശ്വത്തിൽ മുനിജനംവന്ദിക്കും
കേദാരസംജ്ഞമാം ലിംഗം തന്നിൽ (പര

12 ഏലാപുരിയിങ്കൽ സന്തതം വിലസിടും
ശ്രീധിഷണേശ്വരലിംഗം തന്നിൽ (പര

202

മംഗളാഷ്ടകം

മംഗളം വാസുദേവാത്മ-
സംഭാവായ ജിതാത്മനേ
നങ്കാപുണ്യാബ്ധി ചന്ദ്രായ
പ്രേമപൂർണായ മംഗളം ||

മംഗളം തീർഥപാദായ
മംഗളം പാരികാംക്ഷിണേ
മംഗളം വിശ്വഗുരവേ
മംഗളം കരുണാബ്ധയേ ||

മംഗളം സച്ചിദാനന്ദ-
സരോജമധുഭോജിനേ
ശ്രീചക്രപൂജാസിദ്ധാനാ-
മവതംസായ മംഗളം ||

മംഗളം യമിസിംഹായ
മംഗളം സത്യഭാഷിണേ
മംഗളം മദ്രദീപായ
മംഗളം സുകൃതൗകസേ ||

മംഗളം വേദകാന്താര
കണ്ഠീരവ യശോജ്ജുഷേ
വടിവീശ്വര കാന്താര-
ലബ്ധതത്ത്വായ മംഗളം ||

മംഗളം ജ്ഞാനമുദ്രായ
മംഗളം ഭദ്രരൂപിണേ
മംഗളം ഭക്തിഗമ്യായ
മംഗളം മുക്തിദായിനേ ||

മംഗളം പന്മനക്ഷേത്ര-
സമാധിസ്ഥായ മൗനിനേ
ഓംകാരസാര സർവസ്വ-
രസികേന്ദ്രായ മംഗളം ||

മംഗളം ശുഭ്രയശസേ
മംഗളം ശുക്ലവാസസേ
മംഗളം തീവ്രതപസേ
മംഗളം ബ്രഹ്മതേജസേ ||

203

കാത്യായനമുനിപ്രണീത-ശ്രീതീർഥപാദ
പുരാണാന്തർഗതവും, പരമഭട്ടാരകാപരാഭി
ധാനശ്രീചട്ടമ്പിസ്വാമി ദേവതാകവും,
സർവാഭീഷ്ടസിദ്ധിക്കായി പ്രയോക്തവ്യവുമായ
അഷ്ടോത്തരശതനാമാവലിഃ—

ധ്യാനം

വേദാന്തസിദ്ധാന്തസമഗ്രവിദ്യാ-
വിചക്ഷണം ബ്രഹ്മവിദഗ്രഗണ്യം
സർവജ്ഞമജ്ഞാനഘനപ്രവാതം
ധ്യായാമി ചട്ടമ്പിയതീശ്വരം തം ||

[വിളക്കോ പ്രതിമയോ പടമോ വച്ച് താഴെ കൊടുക്കുന്ന 108 നാമാവലികൊണ്ട് ഭഗവാൻ ചട്ടമ്പിസ്വാമി തിരുവടികളെ ഭക്തിപൂർവം ഒററയ്ക്കോ കൂട്ടായോ അർച്ചിക്കുക[

## പരമഭട്ടാരക–അഷ്ടോത്തരശത–
## നാമാവലി

ഓം വിദ്യാധിരാജായ നമഃ
,, ശ്രീവിദ്യാധിരാജായ ,,
,, പരമഭട്ടാരായ ,,
,, പരമഹംസായ ,,
,, തീർഥപാദായ ,, (5)
,, യോഗീശ്വരായ ,,
,, യോഗേശ്വരായ ,,
,, അയ്യപ്പായ ,,
,, ബാലാഹ്വയായ ,,
,, വാസുദേവാത്മജായ ,, (10)
,, നങ്കാകുമാരായ ,,
,, കൊല്ലൂരംബാപദാബ്ജ
ഭൃംഗായ ,,
,, ബാലാഷൺമുഖമന്ത്ര–
സിദ്ധായ ,,
,, ഷൺമുഖദാസായ ,,
,, ബാലാംബികാപ്രിയായ ,, (15)
,, ഭരണിതാരാജാതായ ,,
,, സിംഹമാസകൃതാവതാരായ ,,
,, സിംഹഗംഭീരായ ,,
,, സിംഹസംഹനനായ ,,
,, ജടാപാഠിച്ഛാത്രായ ,, (20)
,, ജടാധരായ ,,
,, ലംബശ്മശ്രുവേ ,,
,, രുദ്രാക്ഷമാലിനേ ,,
,, രുദ്രാവതാരായ ,,

| | | | |
|---|---|---|---|
| ഓം | ഭദ്രംകരായ | നമഃ | (25) |
| ,, | മദ്രംകരായ | ,, | |
| ,, | ലോഹാംഗുലീയകായ | ,, | |
| ,, | ലോകബാഹ്യായ | ,, | |
| ,, | ലോകരഞ്ജകായ | ,, | |
| ,, | ചിന്മുദ്രിതകരായ | ,, | (30) |
| ,, | കൃപാകരായ | ,, | |
| ,, | ഭൂതിഭൂഷിതായ | ,, | |
| ,, | ഭൂതിപ്രദായ | ,, | |
| ,, | ബാലരാമായ | ,, | |
| ,, | മഹാപുരുഷായ | ,, | (35) |
| ,, | മാഹാജനികചരിതായ | ,, | |
| ,, | മഹീഭൂഷണായ | ,, | |
| ,, | മമതാദൂഷണായ | ,, | |
| ,, | മധുരഭാഷണായ | ,, | |
| ,, | മധുവിദ്യാവിചക്ഷണായ | ,, | (40) |
| ,, | മധുസ്യന്ദിമന്ദസ്മിതായ | ,, | |
| ,, | മായാതീതായ | ,, | |
| ,, | മന്ത്രബുദ്ധായ | ,, | |
| ,, | തന്ത്രവിശാരദായ | ,, | |
| ,, | യന്ത്രവിദ്യാദക്ഷായ | ,, | (45) |
| ,, | ആത്മാനന്ദഗുരവേ | ,, | |
| ,, | ആത്മാനന്ദരസികായ | ,, | |
| ,, | ആത്മാനാത്മവിവേകശാലിനേ | ,, | |
| ,, | ആത്മവദ്ദൃഷ്ടസർവഭൂതായ | ,, | |

ഓം ആത്മജ്ഞാനപ്രദാത്രേ നമഃ (50)
,, തീർഥപാദസമ്പ്രദായപ്രവർത്തകായ ,,
,, തീർഥീകൃതഭുവനായ ,,
,, തീർണദുഃഖായ ,,
,, പൂർണമോദായ ,,
,, സ്നേഹാർണവായ ,, (55)
,, ധിഷണാശാലിനേ ,,
,, അതിധിഷണായ ,,
,, അതീന്ദ്രിയതത്ത്വജ്ഞായ ,,
,, അതന്ദ്രാലവേ ,,
,, അഭദ്രധ്വംസകായ ,, (60)
,, അഹിംസകായ ,,
,, അഖിലമിത്രായ ,,
,, അമലപ്രജ്ഞായ ,,
,, അഹീനമഹസേ ,,
,, അത്യന്തതപസേ ,, (65)
,, ബ്രഹ്മവിദേ ,,
,, ബ്രഹ്മനിഷ്ഠായ ,,
,, ബ്രഹ്മഭൃതായ ,,
,, ബ്രഹ്മവിദ്യാബ്ധിപാരഗായ ,,
,, ബ്രഹ്മണ്യധനായ ,, (70)
,, ശാസ്ത്രവൃദ്ധായ ,,
,, ശിഷ്ടാചാരപ്രിയായ ,,
,, ഇഷ്ടാഭീഷ്ടപ്രദായ ,,
,, ഇക്ഷുചാപവിപക്ഷായ ,,

ഓം അവധൂതഗുരവേ നമഃ (75)
,, കവീനാം കവയേ ,,
,, മുനീനാം മുനയേ ,,
,, തപസാം നിധാനായ ,,
,, വചസാമതീതായ ,,
,, കോടാരണ്യനിവാസിനേ ,, (80)
,, പാപാരണ്യഹിരണ്യരേതസേ ,,
,, വരേണ്യയശസേ ,,
,, ശ്രീചക്രനായികാപ്രീതായ ,,
,, അതിശങ്കരായ ,,
,, അതിബുദ്ധായ ,, (85)
,, കലാവല്ലഭായ ,,
,, കലികല്മഷഘ്നായ ,,
,, അണുമലനാശകായ ,,
,, അവധൂതായ ,,
,, ആചര്യചര്യായ ,, (90)
,, പശുപാശകൃന്തനായ ,,
,, സിദ്ധാന്താചാര്യായ ,,
,, വേദാന്തനിഷ്ഠായ ,,
,, പദ്മാസനസ്ഥായ ,,

| | | | |
|---|---|---|---|
| ഓം | പദ്മേക്ഷണായ | നമഃ | (95) |
| ,, | പുരുഷാർഥസാധകായ | ,, | |
| ,, | ഭൂതാർഥവിജ്ഞായ | ,, | |
| ,, | ഭൂതഭവ്യഭവദ്വിജ്ഞായ | ,, | |
| ,, | നിഗമസ്വരൂപായ | ,, | |
| ,, | നിഗമവേദ്യായ | ,, | (100) |
| ,, | നിഗമാന്തരസജ്ഞായ | ,, | |
| ,, | ആനന്ദസ്വരൂപായ | ,, | |
| ,, | അവാപ്തസമസ്തകാമായ | ,, | |
| ,, | സ്ഥിതപ്രജ്ഞായ | ,, | |
| ,, | സത്യസങ്കല്പായ | ,, | (105) |
| ,, | ഭഗവതേ | ,, | |
| ,, | കൃത്തികാസമാധിസ്ഥായ | ,, | |
| ,, | ശ്രീചട്ടമ്പിസ്വാമിനേ | നമഃ | (108) |

## ശാന്തിമന്ത്രം

ഓം സഹ നാവവതു! സഹ നൗ ഭുനക്തു!
സഹവീര്യം കരവാവഹൈ !
തേജസ്വിനാവധീതമസ്തു !!
മാ വിദ്വിഷാവഹൈ !!
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## സർവദേവതാസ്തുതികൾ

### ഗണപതി

ശുക്ലാംബരധരം വിഷ്ണും ശശിവർണ്ണം ചതുർഭുജം
പ്രസന്നവദനം ധ്യായേത് സർവവിഘ്നോപ-
ശാന്തയേ!!

ഏകദന്തം മഹാകായം തപ്തകാഞ്ചനസന്നിഭം
ലംബോദരം വിശാലാക്ഷം വന്ദേഹം ഗണനായകം !!
സർവവിഘ്നഹരം ദേവം സർവവിഘ്നവിവർജിതം
സർവസിദ്ധിപ്രദാതാരം വന്ദേഹം ഗണനായകം !!

ഗജാനനം ഭൂതഗണാദിസേവിതം
കപിത്ഥജംബൂഫലസാരഭക്ഷകം
ഉമാസുതം ശോകവിനാശകാരണം
നമാമി വിഘ്നേശ്വരപാദപങ്കജം!!
അനന്തകല്ല്യാണഗുണൈകഭാജനം
നിരന്തരാനന്ദചിദേകവിഗ്രഹം
അനന്തരായേപ്സിതസിദ്ധയേ വയം
തമേകദന്തം സതതം ഭജാമഹേ !!

## സരസ്വതി

യാ കുന്ദേന്ദുതുഷാരഹാരധവളാ
യാ ശുഭ്രവസ്ത്രാവൃതാ
യാ വീണാവരദണ്ഡമണ്ഡിതകരാ
യാ ശ്വേതപദ്മാസനാ
യാ ബ്രഹ്മാച്യുതശങ്കരപ്രഭൃതിഭിർ
ദേവൈഃ സദാ പൂജിതാ
സാ മാം പാതു സരസ്വതീ ഭഗവതീ
നിശ്ശേഷജാഡ്യാപഹാ !!

## ലക്ഷ്മി

പദ്മാസനസ്ഥിതേ ദേവി
പരബ്രഹ്മസ്വരൂപിണി
പരമേശിജഗന്മാതർ
മഹാലക്ഷ്മി നമോസ്തു തേ !!
ശ്വേതാംബരധരേ ദേവി
നാനാലങ്കാരഭൂഷിതേ
ജഗത്സ്ഥിതേ ജഗന്മാതർ
മഹാലക്ഷ്മി നമോസ്തു തേ!!

## പാർവതി

സർവമംഗളമംഗല്യേ ശിവേ സർവാർത്ഥസാധികേ
ശരണ്യേ ത്ര്യംബകേ ദേവി നാരായണി നമോസ്തു തേ!!
ശരണാഗതദീനാർത്തപരിത്രാണപരായണേ
സർവസ്യാർത്തിഹരേ ദേവി നാരായണി നമോസ്തു തേ!!
സൃഷ്ടിസ്ഥിതിവിനാശാനാം ശക്തിഭൂതേ സനാതനി
ഗുണാശ്രയേ ഗുണമയി നാരായണി നമോസ്തു തേ !!

## വിഷ്ണു

സശംഖചക്രം സകിരീടകുണ്ഡലം
സപീതവസ്ത്രം സരസീരുഹേക്ഷണം
സഹാരവക്ഷ:സ്ഥലശോഭികൗസ്തുഭം
നമാമി വിഷ്ണും ശിരസാ ചതുർഭുജം !!
മൂകം കരോതി വാചാലം
പങ്ഗും ലങ്ഘയതേ ഗിരിം
യത്കൃപാ തമഹം വന്ദേ
പരമാനന്ദമാധവം !!

ശാന്താകാരം ഭുജഗശയനം പദ്മനാഭം സുരേശം
വിശ്വാധാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം
ലക്ഷ്മീകാന്തം കമലനയനം യോഗിഭിർധ്യാനഗമ്യം
വന്ദേ വിഷ്ണും ഭവഭയഹരം സർവലോകൈകനാഥം

## ശിവൻ

പന്തുവരാടി–ആദി

പല്ലവി

സ്മര രേ! ശങ്കരമഖിലസുരേശം

അനുപല്ലവി

മാ കുരു മാ കുരു മൂഢചാപല്യം
ത്യക്ത്വാ സംഗം തത്വാതീതം

ചരണം

യമിനാം മന:പദ്മവിരാജിതഹംസം
ധൃതചന്ദ്രോത്തംസം–മാനിന്യാ
ശോഭിതശുഭസർവാംഗം
ഭവപാപവിഭംഗം–ഗിരിജാലോലം
സദാനന്ദമീശം–ചിത്പുരുഷഗഗനനടേശം

(ചട്ടമ്പിസ്വാമികൾ)

ശിവം ശിവകരം ശാന്തം ശിവാത്മാനം ശിവോത്തമം
ശിവമാർഗപ്രണേതാരം പ്രണതോസ്മി സദാശിവം!!

## ശ്രീകൃഷ്ണൻ

കൃഷ്ണായ വാസുദേവായ ദേവകീനന്ദനായ ച
നന്ദഗോപകുമാരായ ഗോവിന്ദായ നമോ നമഃ !!
വസുദേവസുതം ദേവം കംസചാണൂരമർദനം
ദേവകീഹൃദയാനന്ദം കൃഷ്ണംവന്ദേ ജഗദ്ഗുരും !!
കോമളം കൂജയൻ വേണും ശ്യാമളോയം കുമാരക:
വേദവേദ്യം പരം ബ്രഹ്മ ഭാസതാം പുരതോ മമ !!

## ശ്രീരാമൻ

രാമായ രാമഭദ്രായ രാമചന്ദ്രായ വേധസേ
രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ !!
ശ്യാമാഭിരാമം നയനാഭിരാമം
ഗുണാഭിരാമം വചനാഭിരാമം
വിശ്വപ്രണാമം കൃതഭക്തകാമം
ശ്രീരാമചന്ദ്രം സതതം നമാമി !!
മംഗളം രഘുരാമായ രക്ഷോവംശമഹാഗ്നയേ
ജാനകീകുമുദാനന്ദപൂർണചന്ദ്രായ മംഗളം !!

## ധർമ്മശാസ്താവ്

പമ്പാപുളിനവിഹാരീ
പഞ്ചായുധരൂപഗർവസംഹാരീ
പഥികജനഹൃദയഹാരീ
പാതകമുപഹന്തു കണ്ഠമണിധാരീ !!
ആശ്യാമകോമളവിശാലതനും വിചിത്ര-
വാസോ വസാനമസിതാബ്ജദളായതാക്ഷം
ഉത്തുംഗരത്നമുകുടം കുടിലാഗ്രകേശം
ശാസ്താരമിഷ്ടവരദം ശരണം പ്രപദ്യേ !!

## സുബ്രഹ്മണ്യൻ

ഷഡാനനം ചന്ദനലേപിതാംഗം
മഹോരസം ദിവ്യമയൂരവാഹം
രുദ്രസ്യ സൂനും സുരലോകനാഥം
ബ്രഹ്മണ്യദേവം ശരണം പ്രപദ്യേ !!
ഇഷ്ടാർത്ഥസിദ്ധി പ്രദമീശപുത്രം
മിഷ്ടാന്നദം ഭൂജനകാമധേനും
ഗംഗോദ്ഭവം സർവജനാനുകൂലം
ബ്രഹ്മണ്യദേവം ശരണം പ്രപദ്യേ !!

## ശ്രീഹനുമാൻ

അഞ്ജനാനന്ദനം വീരം ജാനകീശോകനാശനം
കപീശമക്ഷഹന്താരം വന്ദേ ലങ്കാഭയങ്കരം !!
ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം
യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം
നമാമി തം പ്രാഞ്ജലിരാഞ്ജനേയം !!
യത്ര യത്ര രഘുനാഥകീർത്തനം
തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരിപരിപൂർണ്ണലോചനം
മാരുതിം നമത രാക്ഷസാന്തകം !!
മനോജവം മാരുതതുല്യവേഗം
ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥമുഖ്യം
ശ്രീരാമദൂതം ശിരസാനമാമി !
ഉദ്യദാദിത്യസങ്കാശമുദാരഭുജവിക്രമം
കന്ദർപ്പകോടിലാവണ്യം സർവവിദ്യാവിശാരദം !!
ശ്രീരാമഹൃദയാനന്ദം ഭക്തകല്പമഹീരുഹം
അഭയം വരദം ദോർഭ്യാം കലയേ മാരുതാത്മജം !!

# (ഗുരുവന്ദനം)

മാതാപിതരൗ വന്ദേ
പ്രഥമാചാര്യൗ കൃപാപയോരാശീ
യച്ചരണസ്മരണം ഭുവി
യോഗക്ഷേമായ ഭവതി സർവേഷാം !!

പ്രത്യക്ഷദൈവതം വന്ദേ മാതരം പിതരം ഗുരും
യൈരഹം ജനിവിദ്യാഭ്യാം ജീവിതസ്താരിതോപി ച !!

ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുർ
ഗുരുർദേവോ മഹേശ്വരഃ
ഗുരുഃ സാക്ഷാത് പരം ബ്രഹ്മ
തസ്മൈ ശ്രീഗുരവേ നമഃ !!

അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ ശ്രീഗുരവേ നമഃ !!
സദാശിവസമാരംഭാം ശങ്കരാചാര്യമധ്യമാം
അസ്മദാചാര്യപര്യന്താം വന്ദേ ഗുരുപരമ്പരാം !!

ബ്രഹ്മാനന്ദം പരമസുഖദം
കേവലം ജ്ഞാനമൂർത്തിം
ദ്വന്ദ്വാതീതം ഗഗനസദൃശം
തത്ത്വമസ്യാദിലക്ഷ്യം
ഏകം നിത്യം വിമലമചലം
സർവധീസാക്ഷിഭൂതം
ഭാവാതീതം ത്രിഗുണരഹിതം
സദ്ഗുരും തം നമാമി !!

## ഗായത്രി

ഓം ഭൂർഭുവഃ സ്വഃ
തത്സവിതുർവരേണ്യം
ഭർഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത് !!

## മൃത്യുഞ്ജയം

ത്ര്യംബകം യജാമഹേ സുഗന്ധിംപുഷ്ടിവർധനം-
ഉർവാരുകമിവ ബന്ധനാന്മൃത്യോർമുക്ഷീയ മാമൃതാത് !!

## താരകം

ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ !!

## (സിദ്ധമന്ത്രങ്ങൾ)

ഓം നമഃ ശിവായ
ഓം നമോ നാരായണായ
ഓം മഹാഗണപതയേ നമഃ
ഓം സുബ്രഹ്മണ്യായ നമഃ
ഓം സൂര്യായ നമഃ
ഓം മഹാദേവൈ്യ നമഃ
ഓം ധർമ്മശാസ്ത്രേ നമഃ
ഓം നമോ ഭഗവതേ ശ്രീ വിദ്യാധിരാജായ

* * * * *

വിദ്യാധിരാജ ജപമന്ത്രം

**ഓം ഹ്രീം നമോ ഭഗവതേ**
**സർവജ്ഞായ പ്രഭൂണാം പ്രഭവേ**
**ശ്രീ വിദ്യാധിരാജായ നമഃ**

ജയ [മന്ത്രാക്ഷരസ്തുതി] രാഗം—ഹംസധ്വനി
താളം—ആദി

പല്ലവി

ശങ്കര ശങ്കര സർവശിവങ്കര
ശങ്കര ശങ്കര തീർത്ഥപാദ

ചരണങ്ങൾ

1 ഓംകാരാർത്ഥ വിബോധക സാധക
നങ്കാതനുഭവ തീർത്ഥപാദ

2 നമ്രജനാശ്രയ കമ്രകളേബര
കന്മഷദഹന തീർത്ഥപാദ [ശങ്കര

3 മോക്ഷമഹാപഥ സഞ്ചരണപ്രിയ
മോഹവിഭംജന തീർഥപാദ

4 ഭക്തിസുധാശന ഭാഗവതോത്തമ
ഭൂതിവിഭൂഷണ തീർഥപാദ [ശങ്കര

5 ഗമനീയാശയ കമനീയസ്വര–
ഗാനവിശാരദ തീർഥപാദ

6 വന്ദിതഷൺമുഖ നന്ദിതസജ്ജന
നിന്ദിത മന്മഥ തീർഥപാദ [ശങ്കര

7 തേജോവലയിതമൂർത്തേ വൈഭവ
തുലിതപിതാമഹ തീർഥപാദ

8 ശ്രീകര സുന്ദരമന്ദസ്മിതധര
ഭീകരഭവഹര തീർഥപാദ [ശങ്കര

9 വിദ്യാവല്ലഭ വിബുധനിഷേവിത
ഹൃദ്യഗുണാകര തീർഥപാദ

10 ദ്യാവാപൃഥിവീജനശുഭദായക
ഭാവാതീത തീർഥപാദ [ശങ്കര

11 ധിക്കൃതവിഷയസുഖവ്രജ ധീഗുണ
ധിക്കൃതധിഷണ തീർഥപാദ

12 രാകാചന്ദ്രനിഭാനനപങ്കജ
രാഗവിഹീന തീർഥപാദ [ശങ്കര

13 ജാതിവിചിന്തനഖണ്ഡനപണ്ഡിത
പതിതോദ്ധാരക തീർഥപാദ

14 യമിഗണശേഖര ധവളാംബരധര
മമഹൃദ്രമണ തീർഥപാദ [ശങ്കര

ജേന രാഗം മധ്യമാവതി

താളം–ആദി

തീർഥപാദ വന്ദനം തീർണഖേദ വന്ദനം
തീർഥപാദ പാദപതിതലോകനാഥ വന്ദനം

യോഗിരാജ വന്ദനം ത്യാഗിരാജ വന്ദനം
യോഗിരാജ രാജശേഖരാവതാര വന്ദനം

ദേശികേന്ദ്ര വന്ദനം കുശലകേന്ദ്ര വന്ദനം
ദേശികേന്ദ്ര ദേശകാലരഹിതദേവ വന്ദനം

പരമഹംസ വന്ദനം കൃതിവതംസ വന്ദനം
പരമഹംസ ഹംസരാജവാഹ വിഭവ വന്ദനം

ത്യാഗിരാജ യോഗിരാജ തീർഥപാദ തീർണഖേദ
ദേശികേന്ദ്ര കുശലകേന്ദ്ര പരമഹംസ കൃതിവതംസ

അകൃതസുകൃതദുർലഭം തവ കടാക്ഷദർശനം
തരിക തരിക ജന്മകോടിദുരിതനിവഹകർശനം

## മംഗളപ്രസ്തുതി

ശങ്കരായ മംഗളം ശിവശങ്കരായ മംഗളം
ശങ്കരീമനോഹരായ ശാശ്വതായ മംഗളം
അച്യുതായ മാധവായ കേശവായ മംഗളം
ഇന്ദിരാമനോഹരായ ശോഭനായ മംഗളം
ഗജാനനായ മംഗളം ഷഡാനനായ മംഗളം
നാരദായ മംഗളം രാഘവായ മംഗളം
ദിനകരായ മംഗളം ഹിമകരായ മംഗളം
അഞ്ജനാതപഃഫലായ കപിവരായ മംഗളം
പരാശരായ മംഗളം തത്സുതായ മംഗളം
ശ്രീശുകായ മംഗളം പ്രാചേതസായ മംഗളം
മുനിത്രയായ മംഗളം തഥാഗതായ മംഗളം
ശബരിശൈലവാസിനേ മണീഗളായ മംഗളം
ഗുരുവരായ ശങ്കരായ നൂതനായ ശങ്കരായ
ബാലനാമധാരിണേ മഹേശ്വരായ മംഗളം !

ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവം മമ തീർത്ഥപാദ !!

സ്വസ്തി പ്രജാഭ്യഃ പരിപാലയന്താം
ന്യായ്യേന മാർഗേണ മഹീം മഹീശാഃ
ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം
ലോകാഃ സമസ്താഃ സുഖിനോ ഭവന്തു !!

കാലേ വർഷതു പർജന്യ:
പൃഥിവീ സസ്യശാലിനി
ദേശോയം ക്ഷോഭരഹിത:
സജ്ജനാ: സന്തു നിർഭയാ: ।।

സർവേ ഭവന്തു സുഖിന:
സർവേ സന്തു നിരാമയാ:
സർവേ ഭദ്രാണി പശ്യന്തു
മാ കശ്ചിദ് ദുഃഖഭാഗ് ഭവേത് ।।

കരചരണകൃതം വാ കായജം കർമജം വാ
ശ്രവണനയനജം വാ മാനസം വാപരാധം
വിഹിതമവിഹിതം വാ സർവമേതത് ക്ഷമസ്വ
ജയജയ കരുണാബ്ധേ ശ്രീമഹാദേവ ശംഭോ! ।।

ഓം പൂർണമദ: പൂർണമിദം
പൂർണാത് പൂർണമുദച്യതേ
പൂർണസ്യ പൂർണമാദായ
പൂർണമേവാവശിഷ്യതേ ।।

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർമാ അമൃതം ഗമയ

ഓം ശാന്തി: ശാന്തി: ശാന്തി: ।।
ഹരി: ഓം ।।

## ദർശനം ഭാരവാഹികൾ

രക്ഷാധികാരികൾ – ശ്രീ ററി. എൻ. ഉപേന്ദ്രനാഥക്കുറുപ്പ്
ജസ്റ്റീസ് കുമാരി പി. ജാനകിയമ്മ (റിട്ട.)

അദ്ധ്യക്ഷൻ – പ്രൊ. എ. വി. ശങ്കരൻ

ഉപാദ്ധ്യക്ഷന്മാർ – ഡോക്ടർ എസ്. സുബ്രഹ്മണ്യശർമ്മ
കെ. എം. കെ. നമ്പീശൻ

ഖജാൻജി – വി. ഗംഗാധരൻനായർ, പഴവങ്ങാടി

പബ്ലി. മാനേജർ – ആർ. രാജശേഖരൻനായർ

പൊതുകാര്യദർശി – എൻ. ഗോപിനാഥൻനായർ

**ദക്ഷിണമേഖല–കോ–ഓർഡിനേററർ**

അഗസ്ത്യക്കോട്ട് ശങ്കരനാരായണൻ, ദേവിവിലാസം

സംഘാടകർ
ആർച്ചൽ എൻ. സോമശേഖരൻപിള്ള
അയിത്രൂർ സുകുമാരൻനായർ
കാളിയാങ്കൽ ററി. ജി. ദിവാകർ

സത്സംഗനേതൃത്വം –

കെ. ജനാർദ്ദനൻപിള്ള (റിട്ട. ഇൻജിനീയർ)
വൈദ്യകലാനിധി പി. ജനാർദ്ദനൻപിള്ള, കല്പദ്രുമം
എം. പി. രവീന്ദ്രൻനായർ (പ്രിൻസിപ്പൽ,
NSSHSS തൃപ്പൂണിത്തുറ)

**ഉത്തരമേഖല–കോ–ഓർഡിനേററർമാർ**

ടി. എൻ. കൃഷ്ണൻനായർ (അപ്പുചേട്ടൻ, വ. പറവൂർ)
പത്മം എസ്. മേനോൻ, എറണാകുളം

സംഘാടകർ – അഡ്വ. പി. കെ. ശിവദാസൻനായർ
കാശിമഠം പി. നീലകണ്ഠപ്പിള്ള, തലവടി
അറയ്ക്കൽ പി. എ. ശ്രീധരൻപിള്ള, വ. പറവൂർ

യൂണിററ് കൺവീനറന്മാർ –

1. എറണാകുളം പ്രൊ. മാടശ്ശേരിപ്പിള്ളി വേണുഗോപാലക്കുറുപ്പ്
2. രവിപുരം ആർ. കെ, ശാസ്ത്രി, ജയനിവാസ്
3. ഗാന്ധിനഗർ ജി. ഷൺമുഖദാസ്, ദേവി വിഹാർ
4. മരട് കെ. വിദ്യാധരൻതമ്പി
5. പനങ്ങാട് എം. പി. ചന്ദ്രൻനായർ, രാമനിലയം
6. എരൂർ പി. എ. ഭാസ്കരൻ, പുത്തൂമന
7. പെരിന്നിനാകുളം പി. കെ. നാരായണൻ
8. തൃപ്പൂണിത്തുറ കെ. വേലായുധൻനായർ, കോരത്താട്ട്
9. വ. പറവൂർ എം. കെ. ദിവാകരൻനായർ
10. തിരുമാറാടി ടി. സുന്ദരേശ്വരൻനായർ, രാധാമന്ദിരം
11. ഏലൂർ എസ്. ശിവശങ്കരപ്പിള്ള, പേലിൽ

# ദർശനത്തിന്റെ പ്രസിദ്ധീകരണങ്ങൾ

| | | |
|---|---|---|
| 1. | ശ്രീ വിദ്യാധിരാജ ഭജനാവലി | 15.00. |
| 2. | ശ്രീ വിദ്യാധിരാജ ഭജനാവലി (അനുബന്ധം – 1) | 4.00. |
| 3. | വിദ്യാധിരാജ ഭജനാവലി (സംഗ്രഹം) | 7.00. |
| 4. | പരമഭട്ടാരക ചട്ടമ്പിസ്വാമികൾ (ജീവചരിത്രം) | 10.00. |
| 5. | ഗീതികാഞ്ജലി (ഭാഗം ഒന്ന്) | 10.00. |
| 6. | ഗീതികാഞ്ജലി (ഭാഗം രണ്ട്) | 15.00 |
| 7. | വിദ്യാധിരാജ കാവ്യസുധ | 30.00 |
| 8. | വിദ്യാധിരാജ പ്രബന്ധസുധ | 50.00 |
| 9. | ശ്രീ വിദ്യാധിരാജ ഭജനാവലി (അനുബന്ധം – 2) | 15.00 |

ദർശനം സരോജ് നിവാസ്, മംഗളം ലെയിൻ,
ശാസ്തമംഗലം, തിരുവനന്തപുരം – 10
ഫോൺ – 61721

ദർശനം സംഘാടകർ, എറണാകുളം മേഖലയിൽ
കെ. പി. നീലകണ്ഠപ്പിള്ള, അഡ്വ. പി. കെ. [illegible]നായർ
നീതി ലാ ചേംബേഴ്സ് XLI/3582, മാർക്കറ്റ് റോഡ് ([illegible])
കൊച്ചി – 31, ഫോൺ – 355194 (Office)
ശ്രേയസ്സ് VII/274 – A, പള്ളിച്ചക്കാലറോഡ്, എരൂർ (S)
പിൻ : 682 306 (Res)

'വിദ്യാധിരാജഗ്രന്ഥനിധി' എന്ന വിദ്യാധിരാജ സാഹിത്യ പ്രചരണ ഫണ്ടിലേക്ക് ഉദാരമായ സംഭാവനകൾ നൽകി ദർശനത്തിന്റെ സാഹിത്യപരിപോഷകയജ്ഞം വിജയിപ്പിക്കുക. സംഭാവന നൽകുന്നവർക്ക് ഗ്രന്ഥങ്ങൾ കൈമാറുന്നതാണ്.

സംഘാടകർ,
എറണാകുളം മേഖല